

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

**കേരളക്കരയിലൂടെ**

# ഗാന്ധിജി

ചീഫ് എഡിറ്റർ
**എ. ഫിറോസ്**
*ഡയറക്ടർ*

കോ-ഓർഡിനേറ്റിങ് എഡിറ്റർ
**ജേക്കബ് സാംസൺ**
*അഡീഷണൽ ഡയറക്ടർ*

ഡെപ്യൂട്ടി ചീഫ് എഡിറ്റർ
**വി. ശുഭാമണി**
*ഡെപ്യൂട്ടി ഡയറക്ടർ*

എഡിറ്റർ
**എൽ. വാൾട്ടർ ഡിക്രൂസ്**

അസി. എഡിറ്റർ
**അശ്വതി വി.പി.**
**നാഫിഹ് എം.**

ഡിസൈനർ
**പ്രകാശ് വി.എസ്.**

സർക്കുലേഷൻ ഓഫീസർ
**എൻ. സുനിൽകുമാർ**

കവർ & ലേഔട്ട്
**ദീപക് മൗത്താട്ടിൽ**

സമ്പാദകൻ
**മലയിൻകീഴ് ഗോപാലകൃഷ്ണൻ**

ഏകോപനം
**അനിൽകുമാർ പി.വൈ.**

ടൈപ്സെറ്റിങ്
**സുനിൽ കുമാർ ജെ.**


പ്രസാധനം
**ഇൻഫർമേഷൻ & പബ്ലിക് റിലേഷൻസ് വകുപ്പ്**
**കേരള സർക്കാർ**

സഹകരണം
**കേരള ഗാന്ധിസ്മാരകനിധി**

അച്ചടി
ഗവൺമെന്റ് പ്രസ്, മണ്ണന്തല

---

**സൗജന്യവിതരണത്തിന്**
**ജൂൺ 2012**
**കോപ്പി: 10,000**

# ആമുഖം

മനുഷ്യൻ ആരാണെന്നും എന്താണെന്നും എങ്ങനെ ജീവിതം മുന്നോട്ടുകൊണ്ടുപോകണമെന്നും സർവ ജീവജാലങ്ങളുമായി എങ്ങനെ സഹവർത്തിത്വം പുലർത്തണമെന്നും വെറും വാക്കിലൂടെയല്ലാതെ സ്വന്തം പ്രവൃത്തിയിലൂടെ നമ്മെ പഠിപ്പിച്ച മഹാത്മാവാണ് ഗാന്ധിജി. ചെയ്തുതീർക്കാൻ പിന്നെയും പലതും ബാക്കിവച്ചിട്ടാണ് അദ്ദേഹം നമ്മോടു വിടപറഞ്ഞത്. ഏറെ തിരക്കുപിടിച്ച ജീവിതത്തിനിടയിൽ അഞ്ചു തവണ മഹാത്മജി കേരളത്തിലെത്തിയെന്നത് മലയാളികളുടെ പുണ്യം.

ഗാന്ധിജി ആദ്യമായി കേരളം സന്ദർശിച്ചത് 1920 ആഗസ്റ്റ് 18 നായിരുന്നു. നിസ്സഹകരണപ്രസ്ഥാനവുമായി ബന്ധപ്പെട്ട പ്രചാരണപരിപാടികളുടെ ഭാഗമായി കോഴിക്കോട് റെയിൽവേ സ്റ്റേഷനിലാണ് അദ്ദേഹം ആദ്യമായി വന്നിറങ്ങിയത്. കോഴിക്കോട് കടപ്പുറത്തു സംഘടിപ്പിച്ച ആ ഒത്തുചേരലിൽ ഇരുപതിനായിരത്തോളം പേരാണ് ഗാന്ധിജിക്ക് ഐക്യദാർഢ്യം പ്രഖ്യാപിച്ച് ഒപ്പംനിന്നത്.

സാമൂഹികസമത്വത്തിന് തന്റേതായ വ്യാഖ്യാനം നൽകിക്കൊണ്ട് അതിനായി നിരന്തരം പരിശ്രമിച്ച ആ യോഗിവര്യന്റെ കേരളയാത്രയുമായി ബന്ധപ്പെട്ട പുസ്തകമാണിത്. പത്രപ്രവർത്തകനായ ശ്രീ. മലയിൻകീഴ് ഗോപാലകൃഷ്ണൻ സമാഹരിച്ചതും വിവിധ ഘട്ടങ്ങളിലായി ഗാന്ധിജി നടത്തിയ കേരളസന്ദർശനത്തെക്കുറിച്ചുള്ളതുമായ ഈ പുസ്തകം പ്രസിദ്ധീകരിക്കുന്നതിന് ഞങ്ങൾക്ക് അതിയായ സന്തോഷമുണ്ട്.

സ്വന്തം ജീവിതം തന്നെ പരീക്ഷണശാലയാക്കിയ, നിരന്തരമായി സഞ്ചരിച്ചുകൊണ്ട് ഇന്ത്യയെന്ന മഹാരാജ്യത്തെ കണ്ടെത്തിയ, ഈ പുണ്യാത്മാവിനെ കൂടുതൽ അടുത്തറിയുവാൻ ഈ പുസ്തകം സഹായിക്കുമെന്നു പ്രത്യാശിക്കുന്നു.

തിരുവനന്തപുരം,
ജൂൺ 14, 2012.

എ. ഫിറോസ്
ഡയറക്ടർ

GPM. 32/260/2012 —1A

# ഉള്ളടക്കം



# ഗാന്ധിജിയും കേരളവും

'ഇന്ത്യയുടെ അതിരുകൾ കാശ്മീർ മുതൽ കന്യാകുമാരി വരെയും കറാച്ചി മുതൽ അസം വരെയും പരന്നുകിടക്കുന്നു. ഇന്ത്യയുടെ നാലതിരുകാളണവ. ഹിന്ദുക്കുഷ് ശിഖരമാണ് ഭാരതത്തിന്റെ ശിരസ്സ്. ആ അമ്മയുടെ ശക്തിയും സൗകര്യവും അവിടെ സ്ഥിതിചെയ്യുന്നു. അറബിക്കടലിന്റെയും ബംഗാൾ ഉൾക്കടലിന്റെയും പരിശുദ്ധ ജലം അമ്മയുടെ പാദങ്ങൾ കഴുകുന്നു. പൗരാണികബന്ധങ്ങൾക്കെല്ലാം അതീതമായി സ്ഥിതിചെയ്യുന്ന പരമാത്മാവായ ശിവനെ വിവാഹം കഴിക്കാൻ വേണ്ടി തപസ്സനുഷ്ഠിച്ച പാർവതിതന്നെയാണ് കന്യാകുമാരി. അവിടെ നിന്നാൽ നമുക്ക് മൂന്നു ഭാഗത്തെയും സമുദ്രം കാണാം. രണ്ട് വ്യത്യസ്ത സമുദ്രങ്ങളിലെ ജലം ഒന്നിച്ചുചേരുന്നതുകൊണ്ട് അവിടെ രണ്ടു നിറങ്ങൾ കാണാനൊക്കും. നേരെ തെക്കുഭാഗത്തേക്ക് നോക്കിനിൽക്കുമ്പോൾ ഒരിടത്തുനിന്നുതന്നെ ഇടതുഭാഗത്ത് സൂര്യൻ ഉദിക്കുന്നതും വലതുഭാഗത്ത് സൂര്യൻ അസ്തമിക്കുന്നതും നമുക്കു കാണാം'.

ഒരു സഞ്ചാരസാഹിത്യകാരനെപ്പോലെ കന്യാകുമാരിയെപ്പറ്റി

വിവരിക്കുന്നത് മഹാത്മാഗാന്ധിയാണ്. 1925 മാർച്ച് 29 ന് *നവജീവനിൽ* ആയിരുന്നു കന്യാകുമാരിയെപ്പറ്റി ഗാന്ധിജി ദീർഘമായ ലേഖനം പ്രസിദ്ധീകരിച്ചത്. വീണാനാദംപോലെ സൗമ്യവും മധുരവുമായ സമുദ്രകല്ലോലങ്ങളുടെ സംഗീതം ആരെയും ധ്യാനനിമഗ്നനാക്കും എന്നതാണ് കന്യാകുമാരിയിലെ കടലുകളെപ്പറ്റി ഗാന്ധിജിയുടെ അഭിപ്രായം. ആ സ്ഥലത്തിരുന്ന് ഏകാന്തതയിൽ ഗീത ഉരുവിടാൻ അദ്ദേഹം ആഗ്രഹിച്ചു; പക്ഷേ എന്തുകൊണ്ടോ അത് ചെയ്തില്ല. ക്ഷേത്രത്തിലെ ശ്രീകോവിലിനുള്ളിൽ പോകാനുള്ള അനുമതി ഗാന്ധിജിക്ക് നിഷേധിച്ചത് അദ്ദേഹത്തെ ദുഃഖിതനാക്കി. കടൽകടന്ന് ഇംഗ്ലണ്ടിൽ പോയതാണ് ഈ ഭ്രഷ്ടിന് കാരണം. ഈ നടപടിയെ ഗാന്ധിജി നിശിതമായി വിമർശിച്ചിട്ടുണ്ട്.

തിരുവതാംകൂർ, കൊച്ചി, മലബാർ എന്നീ മൂന്നു മേഖലകളിലായി ക്കിടന്ന കേരളക്കരയിലെ ജനങ്ങളുടെ വികാരവിചാരങ്ങൾ ആദ്യമായി ഏകോപിപ്പിച്ചുകൊണ്ട് സഞ്ചരിച്ച ദേശീയനേതാവായിരുന്നു ഗാന്ധിജി. കേരളവും ഗാന്ധിജിയും തമ്മിലുള്ള ബന്ധം അഭേദ്യമാണ്. ഇവിടത്തെ പ്രകൃതിസൗന്ദര്യവും സമ്പദ്സമൃദ്ധിയും പുഴകളും നദികളുമെല്ലാം ഗാന്ധിജിയുടെ മനസ്സിനെ പിടിച്ചിരുത്തി. കേരളത്തിലെ ചില ഭാഗങ്ങളെ സുവർണോദ്യാനമെന്ന് അദ്ദേഹം വിശേഷിപ്പിച്ചു. ഇത്രയധികം നാളികേരവും ഫലങ്ങളുമുള്ള ഒരു നാട്ടിൽ എങ്ങനെ ദാരിദ്ര്യം കുടികൊള്ളുന്നുവെന്ന് പലപ്രാവശ്യം ഗാന്ധിജി പ്രസംഗങ്ങളിൽ ചോദിച്ചിട്ടുണ്ട്. കേരളത്തിലെയും കാശ്മീരിലെയും സൗന്ദര്യം നിറഞ്ഞ സ്ഥലങ്ങളുള്ളപ്പോൾ എന്തിനാണ് ഇന്ത്യക്കാർ പ്രകൃതിസൗന്ദര്യം ആസ്വദിക്കാൻ വിദേശങ്ങളിൽ പോകുന്നതെന്ന് ഗാന്ധിജി സംശയം പ്രകടിപ്പിച്ചിട്ടുമുണ്ട്. കേരളത്തിലെ സ്ത്രീകളുടെ വിദ്യാഭ്യാസമുന്നേറ്റവും ലളിതവേഷവും. ഗാന്ധിജി പ്രശംസിച്ചിട്ടുണ്ട്.

ഒരിക്കൽ അദ്ദേഹം പറഞ്ഞു 'മലബാറിലെ സ്ത്രീകൾ എന്നെ സീതയെ ഓർമിപ്പിച്ചു. ഇന്ത്യയിലെങ്ങുമുള്ള കാടുകളും മേടുകളുമെല്ലാം തന്റെ മനോഹരമായ നഗ്നപാദങ്ങൾകൊണ്ട് സഞ്ചരിച്ച സന്ദർഭത്തിൽ സീത മലബാറിലെ സ്ത്രീകളെപ്പോലെയായിരിക്കണം വേഷം ധരിച്ചിരിക്കാനിടയുള്ളത്. എന്നെ സംബന്ധിച്ചിടത്തോളം അവരുടെ ശുഭ്രവസ്ത്രം ആന്തരമായ സംശുദ്ധിയുടെ മുദ്രയാണ്.'

ഈ നന്മയുടെയെല്ലാം നടുക്ക് ഒരു കറുപ്പായിട്ടാണ് ഗാന്ധിജി കേരളത്തിലെ അയിത്തത്തെ കണ്ടത്. അയിത്തംകൊണ്ട് ഒരു ഭൂപടം ഉണ്ടാക്കുകയാണെങ്കിൽ അതിൽ ഏറ്റവും കൂടുതൽ കറുപ്പുനിറം കൊടുക്കുന്നത് മലബാറിനായിരിക്കുമെന്ന് ഗാന്ധിജി അഭിപ്രായപ്പെട്ടു. മലയാളക്കരയിലെ ഈ അയിത്തം മാറ്റാനുള്ള ശ്രമത്തിലായിരുന്നു ഗാന്ധിജി തന്റെ അവസാനം നിമിഷം വരെ പ്രവർത്തിച്ചതെന്ന് അദ്ദേഹത്തിനു ലഭിച്ച കത്തുകളും അതിനയച്ച മറുപടികളും തെളിയിക്കുന്നു.

218 SELECT WRITINGS AND SPEECHES

### 14. A LETTER FROM GANDHIJI *

Dear Friend
I have your letter
I do remember
your father well
what I know of
him you will
shortly see in
Y I He was of
great assistance
to me indeed
Sabarmati Yours Sincerely
12 11
26 M K Gandhi

Dear Friend,

I have your letter. I do remember your father well. What I know of him you will shortly see in Y. I. *(Young India)*. He was of great assistance to me indeed.

Sabarmati,
12-11-26.

Yours sincerely,
M. K. Gandhi.

* This letter was sent to G. P.'s son, G. P. Sekhar, in reply to a le[tter] from him.

# 9. A LETTER FROM GANDHIJI

[illegible]

M. K. GANDHI,
Advocate.

[illegible]

[illegible] MERCURY LANE.

Durban, [illegible] May 1901

Dear Mr Pillay,

We have notice with gratitude and pleasure that you continue still to take the same warm and active interest in the cause of your poor countrymen in South Africa. Letters embodying the suggest [illegible] that a deputation should wait on Sir Alfred Milner and if possible on Mr Chamberlain and place before them the position of the Indians in South Africa, are being sent to the British Committee of the Indian National Congress and the East India Association. It seems to me that while everyone is sympathetic, only you are likely to give the time and attention that would be necessary for promoting such a deputation, especially as you are thoroughly posted in the facts of the case. I think the golden opportunity should not be missed, and I hope that you would kindly interest yourself in the matter if you fall in with my views.

I am writing to Mr Romesh.C.Dutt also.

I am,

Yours truly,

M. K. Gandhi

---

This letter from Gandhiji was sent to G. P. when the latter was in gland in 1901.

## കേരളം
## ഗാന്ധിജിയുടെ പരീക്ഷണശാല

അഞ്ചു പ്രാവശ്യമാണ് ഗാന്ധിജി തിരുവിതാംകൂർ, കൊച്ചി മലബാർ എന്നിവയുൾപ്പെട്ട കേരളം സന്ദർശിച്ചത്. ഇതിൽ ചില സന്ദർശനം മലബാറിലും മറ്റു ചിലത് തിരുവിതാംകൂർ, കൊച്ചിപ്രദേശത്തും മാത്രമായിരുന്നു. സത്യാന്വേഷണപരീക്ഷണങ്ങളിലൂടെ ലോകത്തിന് പുതിയ ദർശനം നൽകിയ ഗാന്ധിജിക്ക് കേരളം പലപ്പോഴും ഒരു പരീക്ഷണശാലയായിരുന്നു. 1920 ആഗസ്റ്റ് 18 നാണ് ഗാന്ധിജി ആദ്യമായി കേരളത്തിലെത്തിയത്. ആദ്യ സന്ദർശനം കോഴിക്കോട്ടായിരുന്നു. ബ്രിട്ടീഷ് സർക്കാരിനെതിരെ നിസ്സഹകരണപ്രസ്ഥാനം തുടങ്ങിയ കാലം. തുർക്കി സുൽത്താനെതിരെ ബ്രിട്ടീഷുകാർ നടത്തിയ വാഗ്ദാനലംഘനത്തിൽ പ്രതിഷേധിച്ച് ഇന്ത്യയിലെങ്ങും നുരഞ്ഞുപൊങ്ങിയ 'ഖിലാഫത്ത്' സമരത്തിന് ഗാന്ധിജി പിൻതുണ നൽകി. ഇതിന്റെ പ്രചരണാർഥമായാണ് ഗാന്ധിജി ആദ്യമായി കോഴിക്കോട്ടെത്തിയത്.

ഖിലാഫത്ത് നേതാവ് ഷൗക്കത്തലിയും അദ്ദേഹത്തോടൊപ്പം ഉണ്ടായിരുന്നു. അന്നു വൈകുന്നേരം കോഴിക്കോട്ട് കടപ്പുറത്തു നടന്ന പൊതുയോഗത്തിൽ പ്രസംഗിച്ചതിനുശേഷം പിറ്റേദിവസം അദ്ദേഹം മംഗലാപുരത്തേക്കു പോയി. ജനങ്ങളുടെ വികാരം മനസ്സിലാക്കാൻ ആ സന്ദർശനം പ്രയോജനപ്പെട്ടു. എന്നാൽ ഹിന്ദു-മുസ്ലിം ഐക്യത്തിൽ വിള്ളലുകൾ വീഴ്ത്തിയ മലബാർകലാപം ഗാന്ധിജിയെ ദുഃഖിപ്പിച്ചു. ആ കലാപത്തിന്റെ ഉത്തരവാദിത്വം ചില പത്രങ്ങളും ബ്രിട്ടീഷ് ഉദ്യോഗസ്ഥരും കോൺഗ്രസിലും ഗാന്ധിജിയിലും ചുമത്തിയപ്പോൾ അദ്ദേഹം ഉള്ളുകൊണ്ട് കരയുകയായിരുന്നു. അദ്ദേഹത്തിന്റെ ഹൃദയം എത്ര വ്രണിതമായിരുന്നുവെന്നു തുറന്നുകാട്ടുന്നതാണ് അന്നത്തെ പ്രസ്താവനകളും കത്തുകളും. മലബാറിൽ സമാധാനം സ്ഥാപിക്കാൻ വെമ്പൽകൊണ്ട് അവിടേക്കു തീവണ്ടി കയറിയ ഗാന്ധിജിയെ വാൾട്ടയർ സ്റ്റേഷനിൽ വച്ച് സർക്കാർ തടയുകയും യാത്രാനുമതി നിഷേധിക്കുകയും ചെയ്തു. ഈ സംഭവത്തിനു ശേഷം ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോഴാണ് അദ്ദേഹം അർധനഗ്നനായ ഫക്കീറായി മാറുന്നത്.

ഹിന്ദുമതത്തിന്റെ തീരാക്കളങ്കം അയിത്തമാണെന്ന് ഗാന്ധിജിക്കറിയാമായിരുന്നു. കോൺഗ്രസിന്റെ നേതൃത്വത്തിൽ വൈക്കം സത്യഗ്രഹം ആരംഭിക്കുന്നതിന് ഗാന്ധിജി എല്ലാ പിൻതുണയും നൽകി. അയിത്തത്തിനെതിരെ ഹിന്ദുക്കളുടെ മനസ്സറിയാനുള്ള ഒരു വേദിയായിട്ടാണ് ഗാന്ധിജി ഈ സമരത്തെ കണ്ടത്. അതുകൊണ്ടുതന്നെയാണ് ഹിന്ദുക്കൾ മാത്രമായി ഈ സമരം നടത്തണമെന്ന് ഗാന്ധിജി ആഗ്രഹിച്ചതും. സത്യഗ്രഹം തുടങ്ങുന്നതിനുമുമ്പുതന്നെ കോൺഗ്രസ് നേതാവ് കെ.പി. കേശവമേനോന്

നിർദേശങ്ങൾ നൽകിയിരുന്നു. വൈക്കം സത്യഗ്രഹത്തിന്റെ ഒരോ ഘട്ടവും അതീവ ശ്രദ്ധയോടെയാണ് അദ്ദേഹം വീക്ഷിച്ചത്.

വൈക്കം സത്യഗ്രഹത്തോടനുബന്ധിച്ചാണ് 1925 മാർച്ച് 8 ന് അദ്ദേഹം രണ്ടാമതും കേരളം സന്ദർശിച്ചത്. എറണാകുളം വഴി വൈക്കത്ത് എത്തിച്ചേർന്ന ഗാന്ധിജി ശ്രീനാരായണഗുരു, അന്നത്തെ തിരുവിതാംകൂർ ഭരണാധികാരി റീജന്റ് മഹാറാണി സേതുലക്ഷ്മീഭായി, ബാലനായ രാജാവ് ശ്രീചിത്തിര തിരുനാൾ, അമ്മമഹാറാണി, കൊച്ചിയിലെ മുൻ മഹാരാജാവ് എന്നിവരെ സന്ദർശിച്ചതിനുശേഷം പാലക്കാട് വഴി മാർച്ച് 19 ന് അദ്ദേഹം മടങ്ങി.

ഗാന്ധിജിയുടെ മൂന്നാമത്തെ സന്ദർശനം 1927 ഒക്ടോബർ 9 നായിരുന്നു. നാഗർകോവിൽ വഴി തിരുവനന്തപുരത്തെത്തിയ അദ്ദേഹം കൊല്ലം, ആലപ്പുഴ, കൊച്ചി, ഒല്ലൂർ, തൃശൂർ, പാലക്കാട്, തളിപ്പറമ്പ് വഴി കോഴിക്കോട്ടെത്തി. അവിടെനിന്നും ഒക്ടോബർ 25 ന് തിരിച്ചുപോയി. ഉത്തര മലബാറുകാരുടെ ആഗ്രഹത്തെ മാനിച്ച് 1934 ജനുവരി 10 ന് കേരളത്തി ലെത്തി. ഹരിജനഫണ്ട് പിരിക്കാനായിരുന്നു നാലാമത്തെ ഈ വരവ്. ഒലവക്കോട് വഴി ചെർപ്പുളശ്ശേരി, ഒറ്റപ്പാലം, ഗുരുവായൂർ, പട്ടാമ്പി, കണ്ണൂർ, തലശ്ശേരി, മാഹി, വടകര, കൊയിലാണ്ടി, കൽപ്പറ്റ, കോഴിക്കോട്, തൃശൂർ, എറണാകുളം, കോട്ടയം, കൊല്ലം, തിരുവനന്തപുരം, കന്യാകുമാരി എന്നിവിടങ്ങൾ സന്ദർശിച്ചതിനുശേഷം ജനുവരി 22 ന് തിരിച്ചുപോയി.



*കടലിൽ ഒരു നീന്തൽ – കന്യാകുമാരി – 1934 ജനുവരി*

ഈ സന്ദർശനത്തിനിടയിലാണ് വടകരയിൽ വച്ച് കൗമുദിതന്റെ ആഭരണങ്ങ ളെല്ലാം ഗാന്ധിജിക്കു നൽകിയത്. 'നീ കൈവിട്ടുകളഞ്ഞ ആഭരണങ്ങളെ ക്കാൾ എത്രയോ മികച്ച ഒരു ആഭരണമാണ് നിന്റെ ഈ ത്യാഗം'. ഗാന്ധിജി പിന്നീട് ഇതേപ്പറ്റി ഹരിജൻ പത്രത്തിലെഴുതി. 'മാതൃഭൂമി' ഓഫീസിലെത്തി മാനേജിങ് ഡയറക്ടറും കോൺഗ്രസ് നേതാവുമായിരുന്ന കെ. മാധവൻ നായരുടെ ചിത്രം അനാച്ഛാദനം ചെയ്തതും ഈ അവസരത്തിലായിരുന്നു.

തിരുവിതാംകൂറിൽ ശ്രീചിത്തിരതിരുനാൾ മഹാരാജാവ് എല്ലാ ക്ഷേത്രങ്ങളും സമസ്ത ഹിന്ദുക്കൾക്കും തുറന്നുകൊടുത്തുകൊണ്ട് 1936 നവംബർ 12 ന് ക്ഷേത്രപ്രവേശനവിളംബരംപ്രഖ്യാപിച്ചു. ഇതേത്തുടർന്ന് 1937 ജനുവരി 12 ന് ഗാന്ധിജി തിരുവിതാംകൂർ സന്ദർശിച്ചു. ആ മാസം 21 ന് കൊട്ടാരക്കര വഴി അദ്ദേഹം തിരിച്ചുപോയി. ഇതായിരുന്നു അദ്ദേഹ ത്തിന്റെ അഞ്ചാമത്തെയും അവസാനത്തേതുമായ കേരളസന്ദർശനം.

*(മലയിൻകീഴ് ഗോപാലകൃഷ്ണൻ എഴുതി, കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് പ്രസിദ്ധീകരിച്ച 'കേരള ചരിത്രസാക്ഷ്യങ്ങൾ' എന്ന ഗ്രന്ഥത്തിൽ നിന്ന്)*

# മഹാത്മാഗാന്ധിയുടെ കേരളസന്ദർശനം ഒറ്റനോട്ടത്തിൽ

മഹാത്മാഗാന്ധി അഞ്ചു പ്രാവശ്യമാണ് കേരളം സന്ദർശിച്ചത്. 1920 (ഒരു ദിവസം) 1925 (12 ദിവസം) 1927 (8 ദിവസം) 1934 (13 ദിവസം) 1937 (9 ദിവസം) എന്നിങ്ങനെ 43 ദിവസങ്ങളാണ് കേരളത്തിൽ ചെലവഴിച്ചത്.

**1920**

ആഗസ്റ്റ് 18 ന് കോഴിക്കോട്ട്.

ആഗസ്റ്റ് 19 ന് മംഗലാപുരത്തിനു പോയി.

**1925**

**മാർച്ച് 8**

എറണാകുളത്തും കൊച്ചിയിലും മുനിസിപ്പൽ കൗൺസിലുകളുടെ സ്വീകരണങ്ങളിലും പൊതുയോഗങ്ങളിലും പങ്കെടുത്തു.

**മാർച്ച് 9**

കൊച്ചിയിൽ.

**മാർച്ച് 10**

വൈക്കത്ത് പൗരസ്വീകരണം.

പൊതുജനപ്രതിനിധികളും പൊലീസ് ഉദ്യോഗസ്ഥരും

വൈ.എം.സി.എ. സെക്രട്ടറിയുമായി അഭിമുഖസംഭാഷണം.

യാഥാസ്ഥിതികരുമായി കൂടിക്കാഴ്ച.

പൊതുസമ്മേളനം.

**മാർച്ച് 11**

ആശ്രമത്തിലെ അന്തേവാസികളെ അഭിസംബോധന ചെയ്തു.

ആലപ്പുഴ മുനിസിപ്പൽ കൗൺസിലിനുവേണ്ടി ഡോ. പി.കെ. പണിക്കർ സ്വീകരിച്ചു.

**മാർച്ച് 12**

കൊല്ലത്ത് വിശ്രമം.

വർക്കലയിൽ തിരുവിതാംകൂർ മഹാറാണിയെ സന്ദർശിച്ചു.

ശിവഗിരിമഠത്തിൽ വിശ്രമിച്ചു.

**മാർച്ച് 13**

ശിവഗിരിമഠത്തിൽ സ്വീകരണം.

തിരുവനന്തപുരത്ത് എത്തിച്ചേർന്നു. സ്റ്റേറ്റ് ഗസ്റ്റ് ഹൗസിൽ താമസം.

തിരുവിതാംകൂർ മഹാരാജാവിനെയും മഹാറാണിയെയും ദിവാൻജി യെയും സന്ദർശിച്ചു.

ഫോർട്ട് ഹൈസ്കൂൾ, ഗേൾസ് സ്കൂൾ, സയൻസ് കോളേജ്, ലോ കോളേജ് തുടങ്ങിയ സ്ഥലങ്ങളിൽ സ്വീകരണം.

**മാർച്ച് 14**

ബാലരാമപുരം പുലയ സ്കൂൾ സന്ദർശിച്ചു.

നെയ്യാറ്റിൻകര, കളിയിക്കാവിള, കുഴിത്തുറ, തക്കല വഴി കന്യാകുമാരി യിലേക്കു പോയി.

കടൽകടന്നു സഞ്ചരിച്ചു എന്ന കാരണത്താൽ ക്ഷേത്രപ്രവേശനം നിഷേധിച്ചു.

നാഗർകോവിൽ സ്കോട്ട് ക്രിസ്ത്യൻ കോളേജിൽ സ്വീകരണം.

**മാർച്ച് 15**

തിരുവനന്തപുരത്ത് മടങ്ങിയെത്തി.

കഴക്കൂട്ടം, കുണ്ടറ, കൊട്ടാരക്കര, അടൂർ, പന്തളം വഴി ചെങ്ങന്നൂരെത്തി.

മുനിസിപ്പാലിറ്റിയുടെ സ്വീകരണം.

തിരുവല്ല വഴി ചങ്ങനാശ്ശേരിയിലെത്തി.

മുനിസിപ്പാലിറ്റിയുടെ സ്വീകരണം.

കോട്ടയത്ത് സ്വീകരണവും പൊതുയോഗവും.

ബിഷപ്പിനെ സന്ദർശിച്ചു. ആനന്ദാശ്രമം സന്ദർശിച്ചു.

വൈക്കത്ത് വിശ്രമിച്ചു.

**മാർച്ച് 16**

വൈക്കത്ത് താമസം.

**മാർച്ച് 17**

സത്യാഗ്രഹാശ്രമത്തിൽ പുലയ മഹാസഭയിൽ പങ്കെടുത്തു. സവർണ നേതാവായ ഇണ്ടൻതുരുത്തി നമ്പൂതിരിയുമായി കൂടിക്കാഴ്ച.

പൊലീസ് കമ്മീഷണർ പിറ്റ് ഗാന്ധിജിയെ സന്ദർശിച്ചു.

വള്ളത്തോൾ 'സാഹിത്യമഞ്ജരി' ഗാന്ധിജിക്കു സമർപ്പിച്ചു.

**മാർച്ച് 18**

ആലുവ യൂണിയൻ ക്രിസ്ത്യൻ കോളേജ് സന്ദർശിച്ചു. പറവൂർ മുനിസിപ്പാലിറ്റിയുടെ സ്വീകരണം. അദ്വൈതാശ്രമം സന്ദർശിച്ചു. തൃശൂരെത്തി മുൻ മഹാരാജാവിനെ സന്ദർശിച്ചു.

വിവേകോദയം ഹൈസ്കൂൾ സന്ദർശനവും തേക്കിൻകാട് മൈതാനിയിൽ പൊതുയോഗവും. നഗരാതിർത്തിയിൽ പുലയരുടെ വക യാത്രയയപ്പ്.

**മാർച്ച് 19**

പാലക്കാട്ട് റെയിൽവേ തൊഴിലാളികളുടെ സ്വീകരണം.

## 1927

**ഒക്ടോബർ 9**

നാഗർകോവിൽ വഴി തിരുവനന്തപുരത്ത് എത്തി.

റിജന്റ് മഹാറാണിയെ സന്ദർശിച്ചു. വി.ജെ.റ്റി ഹാളിൽ മഹിളാ സമ്മേളനം. പ്രവേശനം ടിക്കറ്റുവച്ച് നടത്തിയതിനെ ഗാന്ധിജി വിമർശിച്ചു.

പുത്തൻ കച്ചേരി മൈതാനത്ത് പൊതുയോഗം.

**ഒക്ടോബർ 10**

തിരുവനന്തപുരത്ത് താമസം.

**ഒക്ടോബർ 11**

കൊല്ലത്ത് പൊതുയോഗം.

**ഒക്ടോബർ 12**

കരുവാറ്റ ഇംഗ്ലീഷ് ഹൈസ്കൂൾ സന്ദർശിച്ചു. ഹരിപ്പാട് വഴി ആലപ്പുഴയിലെത്തി.

നൗറോജി നാരായൺ വാലായുടെ വസതിയിൽ വിശ്രമിച്ചു.

പൊതുയോഗവും സ്വീകരണവും.

**ഒക്ടോബർ 13**

കൊച്ചിയിലെത്തി. സ്റ്റേറ്റ് അതിഥിമന്ദിരത്തിൽ താമസിച്ചു.

ദിവാൻ റ്റി.എസ്. നാരായണയ്യരും വി.കെ. പാറുക്കുട്ടി നേത്യാരമ്മയും ഗാന്ധിജിയെ സന്ദർശിച്ചു. എറണാകുളത്ത് ജദാവ്ജി കേശവ്ജിയുടെ റൈസ് മില്ലിൽ വിശ്രമം.

ഗുജറാത്തികളെ അഭിസംബോധന ചെയ്തു. ജയറാം സേട്ടിന്റെ സ്വീകരണം. ഹരിചന്ദ് മാനക്ചന്ദിന്റെ വസതിയിൽ ലഘുഭക്ഷണം. പൊതുയോഗം.

**ഒക്ടോബർ 14**

ഒല്ലൂർ വഴി തൃശൂർ. സ്റ്റേറ്റ് ഗസ്റ്റ് ഹൗസിൽ താമസം.

**ഒക്ടോബർ 15**

സ്കൂളുകൾ സന്ദർശിച്ചു. തേക്കിൻകാട് മൈതാനത്ത് പൊതുയോഗം. പാലക്കാട് ശബരി ആശ്രമം സന്ദർശിച്ചു. പാലക്കാട്ടുനിന്ന് കോയമ്പത്തൂരിലേക്ക് പോയി.

വീണ്ടും 25 ന് കേരളത്തിൽ.

**ഒക്ടോബർ 25**

ഒറ്റപ്പാലം, ഷൊർണ്ണൂർ, വള്ളുവനാട്, തളിപ്പറമ്പു വഴി കോഴിക്കോട്. ശ്യാംജി സുന്ദറിന്റെ വസതിയിൽ താമസം. മുനിസിപ്പാലിറ്റിയുടെയും മറ്റ് സംഘടനകളുടെയും സ്വീകരണം.

ഹരിജനങ്ങളെ അഭിസംബോധന ചെയ്തു.

## 1934

**ജനുവരി 10**

ഒലവക്കോട് ശബരി ആശ്രമം സന്ദർശിച്ചു.

പാലക്കാട്, ചിറ്റൂർ, കൊടുവായൂർ, തെങ്കുറിശി, നെച്ചുള്ളി, കരിമ്പുഴ, ചെർപ്പുളശേരി, ഒറ്റപ്പാലം വഴി ഗുരുവായൂർ.

**ജനുവരി 11**

ഗുരുവായൂർ പൊതുയോഗം. കുന്നംകുളത്തും പട്ടാമ്പിയിലും പൊതുയോഗങ്ങൾ.

**ജനുവരി 12**

പയ്യന്നൂർ വഴി കണ്ണൂർ, തലശേരി.

**ജനുവരി 13**

തലശേരി, മാഹി, വടകര, പാക്കനാർപുരം വഴി കൊയിലാണ്ടി. കോഴിക്കോട് ടൗൺഹാളിൽ പൊതുയോഗം. മാതൃഭൂമിയിൽ മാധവൻനായരുടെ ഫോട്ടോ അനാച്ഛാദനം.

**ജനുവരി 14**

കൽപ്പറ്റ, കോഴിക്കോട് മലബാർ മർച്ചന്റ്സ് അസോസിയേഷന്റെ യോഗം. മുനിസിപ്പാലിറ്റിയുടെ സ്വീകരണം. കടപ്പുറത്ത് പൊതുയോഗം.

**ജനുവരി 15**

കോഴിക്കോട്ട്.

**ജനുവരി 16**

അയിത്തോച്ചാടനം, ക്ഷേത്രപ്രവേശനം മുതലായവ സംബന്ധിച്ച് സാമൂതിരിയുമായി ചർച്ച.

തൃശൂർ എത്തി. രാമകൃഷ്ണ ഗുരുകുലക്ഷേത്രത്തിൽ താമസം.

**ജനുവരി 17**

ഹരിജനഗ്രാമങ്ങൾ സന്ദർശിച്ചു. മുനിസിപ്പാലിറ്റിയുടെ സ്വീകരണം. പെരുവാനത്തും കൂർക്കഞ്ചേരിയിലും ഇരിങ്ങാലക്കുടയിലും ചാലക്കുടിയിലും സന്ദർശനം. ആലുവ യൂണിയൻ ക്രിസ്ത്യൻ കോളേജിൽ പ്രസംഗം.

എറണാകുളത്തെ റ്റാറ്റാ ഓയിൽ മില്ലിൽ താമസം.

**ജനുവരി 18**

തൃപ്പൂണിത്തുറ, എറണാകുളം, കൊച്ചി, പള്ളുരുത്തി, തുറവൂർ, ആലപ്പുഴ, നെടുമുടി എന്നിവിടങ്ങളിൽ സന്ദർശനം.

**ജനുവരി 19**

കോട്ടയത്ത് സ്വീകരണവും പൊതുയോഗവും. ചങ്ങനാശ്ശേരിയിൽ ആനന്ദാശ്രമം ഉദ്ഘാടനം. അടൂർ, പന്മന എന്നിവിടങ്ങളിൽ സന്ദർശനം.

**ജനുവരി 20**

പന്മനയിലും കൊല്ലത്തും ശിവഗിരിയിലുമുള്ള ഹരിജൻ കോളനികൾ സന്ദർശിച്ചു. വർക്കലയിൽ ശ്രീനാരായാണഗുരു ആശ്രമം സന്ദർശിച്ചു.

**ജനുവരി 20**

തിരുവനന്തപുരത്ത് പൊതുയോഗം.

**ജനുവരി 21**

തിരുവനന്തപുരം ഹരിജൻ ഹോസ്റ്റൽ സന്ദർശിച്ചു. മഹിളാ സമ്മേളത്തിൽ പ്രസംഗിച്ചു. പാപ്പനംകോട് വഴി നെയ്യാറ്റിൻകര. അമരവിള ക്രിസ്ത്യൻ ഹരിജനസമ്മേളനം. കുഴിത്തുറ, തക്കല വഴി നാഗർകോവിൽ. ഹരിജൻപ്രദേശങ്ങൾ സന്ദർശിച്ചു.

മുനിസിപ്പാലിറ്റിയുടെ സ്വീകരണം.

## 1937

**ജനുവരി 12**

തിരുവനന്തപുരം മുനിസിപ്പാലിറ്റിയുടെ സ്വീകരണം.

**ജനുവരി 13**

ഹിന്ദി ബിരുദദാന സമ്മേളത്തിൽ പ്രസംഗം. പത്മനാഭസ്വാമി ക്ഷേത്രം സന്ദർശിച്ചു. ഹരിജൻ ഹോസ്റ്റൽ സന്ദർശിച്ചു. പൊതുയോഗത്തിൽ പ്രസംഗിച്ചു.

**ജനുവരി 14**

തിരുവനന്തപുരം, നെയ്യാറ്റിൻകര. വെങ്ങാനൂരിൽ അയ്യൻകാളിയുമായി കൂടിക്കാഴ്ച. തുടർന്ന് തക്കല, തിരുവട്ടാർ. നാഗർകോവിലിൽ പൊതുയോഗം. കന്യാകുമാരിയിൽ വിശ്രമം.

**ജനുവരി 16**

തിരുവനന്തപുരം, വർക്കല ശിവഗിരിമഠത്തിൽ സമ്മേളനം. പാരിപ്പള്ളി വഴി കൊല്ലം. സ്വീകരണവും പൊതുയോഗവും.

**ജനുവരി 17**

തട്ടാരമ്പലവും, ഹരിപ്പാടും.

**ജനുവരി 18**

തകഴിയും ചേർത്തലയും വഴി വൈക്കം. സ്വീകരണവും പൊതുയോഗവും.

**ജനുവരി 19**

ഏറ്റുമാനൂർ, കുമാരനല്ലൂർ, തിരുവാർപ്പു വഴി കോട്ടയം. മിഷനറികളുമായി സംഭാഷണം.

മഹിളാസമ്മേളനവും പൊതുസമ്മേളനവും.

**ജനുവരി 20**

ചങ്ങനാശേരി, തിരുവല്ല, ചെങ്ങന്നൂർ, ആറന്മുള, പന്തളം.

**ജനുവരി 21**

കൊട്ടാരക്കര വഴി മദ്രാസിലേക്കു പോയി.

# ഗാന്ധിജിയെ ആദ്യം അറിഞ്ഞ രണ്ടു മലയാളികൾ



ബാരിസ്റ്റർ ജി.പി. പിള്ള



സ്വദേശാഭിമാനി രാമകൃഷ്ണപിള്ള

**തി**രുവിതാംകൂർ, കൊച്ചി, ബ്രിട്ടീഷ് മലബാർ എന്നീ പ്രദേശങ്ങളിലായി വേർതിരിഞ്ഞുകിടന്ന കേരളത്തിലെ രണ്ടു മലയാളികൾ, അതും തിരുവിതാംകൂറുകാരാണ് ഗാന്ധിജിയെ ആദ്യം തിരിച്ചറിഞ്ഞത് - ബാരിസ്റ്റർ ജി.പി. പിള്ള(ജി. പരമേശ്വരൻപിള്ള)യും സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയും. ഗാന്ധിജി ഇന്ത്യൻ രാഷ്ട്രീയ രംഗത്ത് പ്രവേശിക്കുന്നതിനും അദ്ദേഹത്തെ മഹാത്മാവായി അംഗീകരിക്കുന്നതിനും മുമ്പാണ് ഇവർ രണ്ടുപേരും ഭാവിയിലെ രാഷ്ട്രപിതാവിന്റെ മഹത്വം തിരിച്ചറിഞ്ഞത്. ഗാന്ധിജിയെ ഇന്ത്യൻ രാഷ്ട്രീയത്തിൽ ഉറപ്പിച്ചുനിർത്തുന്നതിൽ പ്രധാന പങ്കാണ് ജി.പി. പിള്ള വഹിച്ചിട്ടുള്ളത്. ദക്ഷിണാഫ്രിക്കൻപ്രശ്നത്തിൽ തനിക്ക് ഉപദേശങ്ങൾ നൽകാൻ ജി.പി. പിള്ള തന്നെ തന്റെ പത്രം ഓഫീസിലേക്ക് ഗാന്ധിജിയെ ക്ഷണിച്ചിട്ടുള്ളതായി സത്യാന്വേഷണപരീക്ഷണങ്ങളിൽ ഗാന്ധിജി പറയുന്നു. ഗാന്ധിജിയുടെ ആത്മകഥയിൽ പറയുന്ന ഏക മലയാളിയും

ജി.പി. പിള്ളയാണ്. ഗാന്ധിജിയുടെ ജീവചരിത്രം ആദ്യം മലയാളത്തിൽ രചിച്ചത് സ്വദേശാഭിമാനി പത്രാധിപർ രാമകൃഷ്ണപിള്ളയാണ്. ഇതിൽ നിന്നു ലഭിക്കുന്ന തുക ദക്ഷിണാഫ്രിക്കൻ സമരത്തിന് സഹായമായി നൽകുമെന്ന് പുസ്തകത്തിന്റെ ആമുഖത്തിൽ രാമകൃഷ്ണപിള്ള പറഞ്ഞിരുന്നു. ഈ ഗ്രന്ഥം ഇന്ത്യൻ ഭാഷകളിൽ ഗാന്ധിജിയെപ്പറ്റിയുള്ള ആദ്യപുസ്തകമാണെന്നും അഭിപ്രായമുണ്ട്. എന്നാൽ ഇതല്ല ഹിന്ദിയിലാണ് ആദ്യപുസ്തകമെന്നും ചിലർ വാദിക്കുന്നു.

തിരുവിതാംകൂറിൽനിന്ന് ദേശീയതലത്തിൽ ഉയർന്ന കോൺഗ്രസ് നേതാവ്, ഇംഗ്ലീഷുകാരെപ്പോലും വിസ്മയിപ്പിച്ച പ്രസംഗകനും എഴുത്തുകാരനും, തിരുവതാംകൂർ രാജഭരണത്തെ പിടിച്ചുകുലുക്കിയ, രാജാവിന് പതിനായിരത്തിലധികം പേർ ഒപ്പിട്ടു നിവേദനം നൽകിയ മലയാളി മെമ്മോറിയലിന്റെ ഉപജ്ഞാതാക്കളിൽ ഒരാൾ, ഇന്ത്യയിലെ ഗവർണർ ജനറൽമാരെയും ഗവർണർമാരെയും ഉദ്യോഗസ്ഥരെയും നിശിതമായി വിമർശിച്ച പത്രാധിപർ, മലയാളക്കരയിലെ ജനകീയവിപ്ലവത്തിന്റെ ഉപജ്ഞാതാവ് തുടങ്ങി എത്രയോ നിലകളിൽ ജി.പി.യെ വിലയിരുത്താം. ഗാന്ധിജി ഇന്ത്യയിൽ എത്തുന്നതിന് ഒരു ദശാബ്ദം മുമ്പ് ദാദാഭായി നവറോജി, സുരേന്ദ്രനാഥ ബാനർജി, മഹാദേവ് ഗോവിന്ദ റാനഡെ, ഡബ്ല്യു.സി. ബാനർജി, സർ. ഫിറോസ് മേത്ത, സർ. സി. ശങ്കരൻ നായർ, ബാലഗംഗാധര തിലകൻ, ഗോപാലകൃഷ്ണ ഗോഖലെ തുടങ്ങിയ ദേശീയനേതാക്കളുടെ സഹപ്രവർത്തകൻ കൂടിയായിരുന്നു ജി.പി. പിള്ള. മദ്രാസ് സ്റ്റാൻഡേർഡ് എന്ന ഇംഗ്ലീഷ് പത്രത്തിന്റെ പത്രാധിപർ എന്ന നിലയിൽ ഇന്ത്യൻ നാഷണൽ കോൺഗ്രസിനും സമൂഹികമാറ്റങ്ങൾക്കും അദ്ദേഹം ഊർജം പകർന്നു. 'പത്രാധിപരുടെ പത്രാധിപർ' എന്നാണ് അദ്ദേഹത്തെ ഇന്ത്യൻ പത്രലോകം വിളിച്ചിരുന്നത്. അദ്ദേഹത്തിന്റെ ലേഖനങ്ങൾ ബ്രട്ടീഷ് പ്രധാനമന്ത്രി ഡബ്ല്യു.ഇ. ഗ്ലാഡ്സ്റ്റനു പോലും പ്രിയപ്പെട്ടതായിരുന്നു.

ഗാന്ധിജിയെക്കാൾ അഞ്ചു വയസ്സ് ജി.പിക്ക് പ്രായക്കൂടുതലുണ്ടായിരുന്നു. 1864 ഫ്രബ്രുവരി 26 ന് തിരുവനന്തപുരത്തെ പള്ളിപ്പുറത്താണ് ജി. പരമേശ്വരപിള്ള ജനിച്ചത്. തിരുവിതാംകൂർ ദിവാനെതിരെ കൊച്ചിയിലെ ഇംഗ്ലീഷ് പത്രത്തിൽ ലേഖനം എഴുതിയതിന്റെ പേരിൽ തിരുവനന്തപുരത്തെ മഹാരാജാവ് കോളേജിൽ നിന്നും (ഇന്നത്തെ യൂണിവേഴ്സിറ്റി കോളേജ്) അദ്ദേഹത്തെ പുറത്താക്കുമ്പോൾ 18 വയസ്സേ പ്രായമുണ്ടായിരുന്നുള്ളു. അറസ്റ്റിൽനിന്നും രക്ഷപ്പെടാൻ മദ്രാസിലെത്തിയ അദ്ദേഹം പിന്നീട് അവിടെയാണ് പഠിച്ചതും പ്രശസ്ത സമൂഹിക പ്രവർത്തകനും പത്രപ്രവർത്തകനുമായി മാറിയതും. 1894 ൽ ഇന്ത്യൻ നാഷണൽ കോൺഗ്രസിന്റെ സെക്രട്ടറിമാരിൽ ഒരാളായി ജി.പി. പിള്ളയെ തെരഞ്ഞെടുത്തു. ഗാന്ധിജി ദക്ഷിണാഫ്രിക്കയിൽ നടത്തുന്ന

പോരാട്ടത്തിന് ഇന്ത്യ ഒട്ടാകെ പ്രചാരണം കൊടുത്തത് അദ്ദേഹമായിരുന്നു. കോൺഗ്രസിന്റെ സെക്രട്ടറിമാരിൽ ഒരാളായി അദ്ദേഹം തെരഞ്ഞെടുക്കപ്പെട്ടു. ദക്ഷിണാഫ്രിക്കൻ പ്രശ്നം ഇന്ത്യൻ നാഷണൽ കോൺഗ്രസ് സമ്മേളനത്തിൽ പ്രമേയം വഴി അവതരിപ്പിച്ചത് ജി.പി. പിള്ളയായിരുന്നു. 1896 ൽ ഗാന്ധിജി ഇന്ത്യയിലെത്തി മദ്രാസ് സന്ദർശിച്ചപ്പോഴാണ് ജി.പി. പിള്ള ഗാന്ധിജിയെ കണ്ടുമുട്ടുന്നത്. അദ്ദേഹത്തിന് ദക്ഷിണാഫ്രിക്കൻ സമരത്തെപ്പറ്റിയുള്ള അറിവ് ഗാന്ധിജിയെ അദ്ഭുതപ്പെടുത്തി. അതിനുശേഷം ദക്ഷിണാഫ്രിക്കൻ പ്രശ്നം ബന്ധപ്പെട്ടവരുടെ ഇടയിൽ അവതരിപ്പിക്കാനുള്ള വക്താവായിട്ടാണ് ഗാന്ധിജി ജി.പി. പിള്ളയെ കണ്ടത്. അദ്ദേഹം ഇടയ്ക്കിടെ ജി.പി. പിള്ളയ്ക്ക് കത്തെഴുതിക്കൊണ്ടിരുന്നു. 1898 ൽ ജി.പി. പിള്ള ബാരിസ്റ്റർ പഠനത്തിന് ഇംഗ്ലണ്ടിലെത്തിയപ്പോഴും ഗാന്ധിജിക്ക് അദ്ദേഹത്തിന്റെ സഹായം ലഭിച്ചിരുന്നു. 1903 മേയ് 11 ന് 39 ാം വയസ്സിൽ തിരുവനന്തപുരത്ത് അദ്ദേഹം അന്തരിച്ചു.

വർങ്ങൾക്കു ശേഷം ഗാന്ധിജി ഇന്ത്യൻ രാഷ്ട്രീയത്തിൽ അനിഷേധ്യ നേതാവായി. അദ്ദേഹത്തെ മഹാത്മാവായി ലോകം അംഗീകരിച്ചു. ആ സമയത്താണ് ഗാന്ധിജിക്ക് തിരുവനന്തപുരത്തു നിന്ന് ഒരു കത്ത് ലഭിച്ചത്. ജി.പി. പിള്ളയുടെ മകൻ. ജി.പി. ശേഖറിന്റേതായിരുന്നു അത്. തന്റെ അച്ഛനെപ്പറ്റി അറിയാമോ എന്നതായിരുന്നു കത്തിലെ ചോദ്യം. 1926 നവംബർ 12 ന് ഗാന്ധിജിയുടെ മറുപടി വന്നു. അതിൽ ഇങ്ങനെ എഴുതിയിരുന്നു.

പ്രിയ സുഹൃത്തേ,

നിങ്ങളുടെ അച്ഛനെ ഞാൻ നന്നായി ഓർക്കുന്നു. എനിക്ക് അദ്ദേഹത്തെപ്പറ്റി അറിയുന്നത് അടുത്ത *യങ് ഇന്ത്യ*യിൽ കാണാം. അദ്ദേഹം എന്റെ വലിയ സഹായി ആയിരുന്നു.

വിശ്വസ്തതയോടെ,

സബർമതി, എം.കെ. ഗാന്ധി

12.11.1926.

ഗാന്ധിജി പിന്നീട് *യങ് ഇന്ത്യ*യിൽ ജി.പി. പിള്ളയെപ്പറ്റി എഴുതി- 'അവിടെ (മദ്രാസ്) എനിക്കു ഏറ്റവും വലിയ സഹായം ലഭിച്ചത് മദ്രാസ് സ്റ്റാൻഡേർഡ് പത്രാധിപരായിരുന്ന ജി. പരമേശ്വരപിള്ളയിൽനിന്നാണ്. തെക്കേ ആഫ്രിക്കൻ പ്രശ്നങ്ങളെക്കുറിച്ച് ശരിയായി പഠിച്ചിരുന്ന അദ്ദേഹം ഉപദേശങ്ങൾക്കായി അദ്ദേഹത്തിന്റെ ഓഫീസിലേക്ക് എന്നെ ഇടയ്ക്കിടെ വിളിച്ചിരുന്നു. *ദി ഹിന്ദു*വിന്റെ പത്രാധിപരായിരുന്ന ഡോ. സുബ്രഹ്മണ്യവും ജി. സുബ്രഹ്മണ്യവും എന്നോട് അനുഭാവപൂർവമാണ് പെരുമാറിയത്.

എന്നാൽ ജി. പരമേശ്വരപിള്ളയാകട്ടെ മദ്രാസ് സ്റ്റാൻഡേർഡിന്റെ പംക്തികൾ ഇഷ്ടാനുസരണം ഉപയോഗിക്കുന്നതിന് വിട്ടുതന്നു. അദ്ദേഹത്തിന്റെ ദയാപൂർവമായ ഔദാര്യം ഞാൻ വേണ്ടുവോളം ഉപയോഗിക്കുകയും ചെയ്തു'.

സ്വദേശാഭിമാനി രാമകൃഷ്ണപിള്ള കേരള പത്രപ്രവർത്തന ചരിത്രത്തിലെ ഭീഷ്മാചാര്യനാണ്. ജി.പി. പിള്ളയെ മഹാരാജാവ് കോളേജിൽ നിന്നും പുറത്താക്കി 28 വർഷത്തിനുശേഷമാണ് രാമകൃഷ്ണപിള്ളയെ രാജകീയ ഭരണകൂടം തിരുവതാംകൂറിൽനിന്നും 1910 ൽ നാടുകടത്തിയത്. *മോഹൻദാസ് ഗാന്ധി* എന്ന പേരിലാണ് രാമകൃഷ്ണപിള്ള ഗാന്ധിയുടെ ജീവചരിത്രം എഴുതിയത്. അദ്ദേഹം അതിൽ ഇങ്ങനെ എഴുതി:

*ജനസമുദായത്തിന്റെ ജീവിതകഷ്ടങ്ങളെ പരിഹരിപ്പാനും അഭിമാന മഹിമയെ സംരക്ഷിക്കാനുമായി സ്വജീവിതം ബലിയർപ്പിച്ചിട്ടുള്ള ഇക്കാലത്തെ ഭാരതീയരിൽ വച്ച് നാനാ പ്രകാരേണ സർവജനവന്ദ്യനായി തീർന്നിരിക്കുന്ന ഒരു മാതൃകാപുരുഷനാകുന്നു ഇപ്പോൾ തെക്കേ ആഫ്രിക്കയിൽ രാജ്യതന്ത്രങ്ങളെ കുലുക്കി മാറ്റിമറിച്ചുകൊണ്ടിരിക്കുന്ന 'മോഹൻദാസ് കരംചന്ദ് ഗാന്ധി'.*

## ഉപ്പു സത്യഗ്രഹത്തിലെ മലയാളികൾ

ചരിത്രപ്രസിദ്ധമായ ഗാന്ധിജിയുടെ ദണ്ഡിയാത്രയിൽ, നാലു മലയാളികൾ ഉണ്ടായിരുന്നു. പത്രങ്ങളിൽ പരസ്യം നൽകിയാണ് വളന്റിയർമാരെ തിരഞ്ഞെടുത്തത്. ഇവർക്ക് യാത്രയ്ക്കുമുമ്പ് ഗാന്ധിജി തന്നെ പരിശീലനവും നൽകി.

സി. കൃഷ്ണൻ നായർ (നെയ്യാറ്റിൻകര), ടൈറ്റസ് (കോട്ടയം), എൻ.പി. രാഘവപൊതുവാൾ (ഷൊർണൂർ), ശങ്കർജി (മായന്നൂർ) എന്നിവരായിരുന്നു ആ മലയാളികൾ. എന്നാൽ മറ്റു സംസ്ഥാനങ്ങളിൽ നിന്ന് തിരഞ്ഞെടുക്കപ്പെട്ടവരിലും മലയാളികൾ ഉണ്ടായിരുന്നു.

# ഇതുവഴി കടന്നുപോയ രണ്ടു സന്ന്യാസിമാർ

1925 മാർച്ച് 13.

ഇന്നേക്ക് മുപ്പത്തിമൂന്നു വർഷം മുമ്പ് ഈ അനന്തപുരിയിലൂടെ കാഷായവസ്ത്രം ധരിച്ച ഒരു യുവസന്യാസി കടന്നുപോയി. പണ്ഡിതന്മാരോടു തർക്കിച്ചും പരമ്പരാഗതമായി നിലനിന്നിരുന്ന തൊട്ടുകൂടായ്മയ്ക്കെതിരെ നീരസം പ്രകടിപ്പിച്ചും പുത്തനുണർവിന്റെ ശാന്തി മന്ത്രങ്ങൾ ഉരുവിട്ടും കടന്നുപോയ ആ സന്യാസിവര്യനാണ് പിൽക്കാലത്ത് സ്വാമി വിവേകാനന്ദൻ എന്നറിയപ്പെട്ടത്. ജാതിയുടെ കരാളരൂപം നേരിട്ടു കണ്ടു മനസ്സിലാക്കാൻ കഴിഞ്ഞ വിവേകാനന്ദൻ പറഞ്ഞു, "ഈ മലബാറുകാരെല്ലാം ഭ്രാന്തന്മാരാണ്. അവരുടെ വീടുകളത്രയും ഭ്രാന്താലയങ്ങളും." അന്നത്തെക്കാലത്ത് പുരോഗതിയിൽ നിന്നിരുന്ന തിരുവിതാംകൂറും കൊച്ചിയും ബ്രിട്ടീഷ് മലബാറുമാണ് വിവേകാനന്ദൻ മലബാർ എന്ന ഒറ്റ പ്രയോഗത്തിലൂടെ വിവരിച്ചത്. മലബാറിനെതിരെ അദ്ദേഹത്തിന്റെ രോഷാഗ്നി ഉയരാൻ കാരണവുമുണ്ട്. വിവേകാനന്ദൻ പറഞ്ഞു, "മലബാറിൽ ഞാൻ കണ്ടതിനെക്കാൾ വിഡ്ഢിത്തം അതിനു മുമ്പ് ലോകത്തെവിടെയെങ്കിലും ഉണ്ടായിട്ടുണ്ടോ? സവർണർ നടക്കുന്ന തെരുവുകളിൽ പാവപ്പെട്ട പറയന് നടന്നുകൂടാ. പക്ഷേ ഒരു ഇംഗ്ലീഷ് പേര് സ്വീകരിച്ചാൽ എല്ലാം ഭദ്രമായി." കേരളത്തിലെ ബ്രാഹ്മണമേധാവിത്വത്തെക്കുറിച്ചും അവർ സൃഷ്ടിച്ചിട്ടുള്ള ആചാരങ്ങളെപ്പറ്റിയും ചിക്കാഗോ പ്രസംഗത്തിലൂടെ പ്രസിദ്ധനായി അമേരിക്കയിൽ കഴിയുമ്പോഴും വിവേകാനന്ദൻ അരിശംകൊള്ളുകയായിരുന്നു. അവിടെ നിന്നും ബ്രഹ്മാനന്ദ സ്വാമികൾക്കയച്ച കത്തിൽ അദ്ദേഹം നിർദേശിച്ചു:

"ശശിബാബുവിനോട് മലബാറിലേക്ക് പോകാൻ പറയൂ..... അവിടെ ഗ്രാമം തോറും ബ്രാഹ്മണർക്കായി സത്രങ്ങളുണ്ട്, സകല വിഭവത്തോടും സദ്യ കിട്ടും. മിഥുനധർമത്തിൽ ബ്രാഹ്മണേതര ജാതികളെ സ്പർശിക്കുന്നതിൽ ദോഷമില്ല. ഒടുക്കം കുളിച്ചാൽ മതി. എന്തെന്നാൽ ബ്രാഹ്മണർക്ക് അശുദ്ധിയുണ്ട്. മറ്റു സമയത്ത് അവരെ തൊട്ടുകൂടാ. ഒരു കൂട്ടം സന്യാസിമാരും ബ്രാഹ്മണരും കൂടി നമ്മുടെ നാടിനെ നശിപ്പിച്ചിരിക്കുന്നു. കൊള്ളയും കവർച്ചയും ചെയ്യുന്നതിൽ താത്പര്യമുള്ള ഇവരോ മത പ്രവാചകർ".

വിവേകാനന്ദന്റെ അമർഷത്തിന് കാരണമായ അസ്പൃശ്യതയ്ക്കെതി



*സ്വാമി വിവേകാനന്ദൻ*

രെയുള്ള പോരാട്ടത്തിന് മുപ്പത്തിമൂന്നു വർഷത്തിനുശേഷം ഗാന്ധിജി മലയാളമണ്ണിൽ എത്തിയിരിക്കുന്നു. സവർണമേധാവിത്വത്തിനെതിരെ സമാധാനപരമായ ലഹളയാണ് ഗാന്ധിജിയുടെ ലക്ഷ്യം. കാഷായവേഷം ധരിച്ച വിവേകാനന്ദൻ സൗമ്യനായിരുന്നു. ആൾക്കൂട്ടം സംഘടിപ്പിച്ച് തൊട്ടുകൂടായ്മക്കെതിരെ അദ്ദേഹം ആഹ്വാനം നൽകിയില്ല. എന്നാൽ മുട്ടോളമെത്തുന്ന തൂവെള്ള ഖദർവസ്ത്രവും മുളവടിയുമായി ഗാന്ധിജി അസ്പൃശ്യതയ്ക്കെതിരെ ആൾക്കൂട്ടം സംഘടിപ്പിച്ചും ഇടിനാദത്തോടെ ആഹ്വാനം നടത്തിയുമാണ് തിരുവനന്തപുരത്ത് എത്തിയിരിക്കുന്നത്. വിവേകാനന്ദന്റെയും ഗാന്ധിജിയുടെയും കാലഘട്ടങ്ങൾ തമ്മിലുള്ള

അന്തരമായിരിക്കാം ഇതിനു കാരണം. രാജാറാം മോഹൻ റായ് തുടങ്ങിവച്ച ഇന്ത്യൻ നവോത്ഥാനചിന്തയുടെ രണ്ടാം ഘട്ടത്തിന്റെ അമരക്കാരനായിരുന്നു വിവേകാനന്ദൻ. ഹിന്ദുമതത്തെ ചൂഴ്ന്നുനിൽക്കുന്ന അന്ധവിശ്വാസങ്ങളും അബദ്ധധാരണകളും പൗരോഹിത്യമേധാവിത്വവും മാറ്റാതെ രാജ്യത്ത് സാമൂഹികമാറ്റം സാധ്യമാക്കാൻ കഴിയില്ലെന്ന് അദ്ദേഹം മനസ്സിലാക്കി. അതേ സമയം ഇന്ത്യക്കാർ മ്ലേച്ഛന്മാരാണെന്ന വിദേശികളുടെ സങ്കല്പത്തിനു മാറ്റം വരണമെന്നും വിവേകാനന്ദൻ ആഗ്രഹിച്ചു. ഇതിനുവേണ്ടി രണ്ടു തന്ത്രങ്ങളാണ് ആവിഷ്കരിച്ചത്. പരിഷ്കൃതമായി മാറിയ യൂറോപ്യൻജനത തനി കാടന്മാരായി ജീവിച്ചിരുന്ന കാലത്ത് സംസ്കാരത്തിന്റെ സമൃദ്ധികൊണ്ട് വെട്ടിത്തിളങ്ങിയ നാടായിരുന്നു ഭാരതമെന്നും അന്നത്തെ നളന്ദ, തക്ഷശില സർവകലാശാലകൾ വിദേശ ചക്രവർത്തിമാരുടെയും രാജാക്കന്മാരുടെയും മക്കൾ പഠിക്കാനെത്തിയിരുന്നു എന്നും വിവേകാനന്ദൻ വിദേശികളെ നോക്കി തുറന്നടിച്ചു. ഭാരതത്തിന്റെ ആധ്യാത്മിക സമ്പത്ത് അദ്ദേഹം അവരുടെ മുമ്പിൽ അനാവരണം ചെയ്തു. ഇങ്ങനെ വിദേശികൾക്കു മുമ്പിൽ അദ്ദേഹം ഭാരതത്തിന്റെ മഹിമ വരച്ചിട്ടു. ഭാരതത്തിനകത്താണെങ്കിൽ, ജാതിയുടെ പേരിൽ ഹിന്ദുമതത്തെ ഭിന്നിച്ചുനിർത്തിയിരുന്ന പൗരോഹിത്യത്തിനു നേരേ അദ്ദേഹം ആഞ്ഞടിച്ചു.

ഇന്ത്യയിലെ പട്ടിണി കിടക്കുന്ന ജനകോടികളെ ഓർത്തു ദുഃഖിച്ച അദ്ദേഹം ആധ്യാത്മികതയിലൂടെയും വിദ്യാഭ്യാസത്തിലൂടെയും അവരെ ഉയർത്താൻ കഴിയുമെന്ന ചിന്താഗതിക്കാരനായിരുന്നു. ആത്മീയബോധം ഉണർത്തി അതിനെ സാമൂഹികപരിവർത്തനത്തിന് തിരിച്ചുവിടുകയായിരുന്നു വിവേകാനന്ദന്റെ ലക്ഷ്യം.

അദ്ദേഹത്തിന്റെ കാലശേഷം ആത്മീയരംഗത്തും സാമൂഹ്യരംഗത്തും രാഷ്ട്രീയരംഗത്തും ഉണ്ടായ മാറ്റങ്ങൾ ഗാന്ധിജിയുടെ പ്രവർത്തനത്തിന് ശക്തികൂട്ടി. മതങ്ങളെ ദേശീയ വിമോചനത്തിനുവേണ്ടി ഉപയോഗിക്കുകയായിരുന്നു ഗാന്ധിജിയുടെ ലക്ഷ്യം. വിവേകാനന്ദനെപ്പോലെ മതത്തെ മുറുകെപ്പിടിച്ചുകൊണ്ടുതന്നെ നീങ്ങിയ ഗാന്ധിജി ഭാരതത്തിലെ പട്ടിണി കിടക്കുന്ന ജനങ്ങൾക്ക് അല്പമെങ്കിലും ആശ്വാസം നൽകാൻ ഖാദിയിലൂടെ കഴിയുമെന്ന് വിശ്വസിച്ചു. എല്ലാ മനുഷ്യർക്കും തുല്യവ്യക്തിത്വമാണെന്നും ഒരു പ്രത്യേക തൊഴിൽ ചെയ്യുന്നതുകൊണ്ട് അത് നഷ്ടപ്പെടുന്നില്ലെന്നും ഗാന്ധിജി പഠിപ്പിച്ചു.

തിരുവിതാംകൂറിൽ പ്രസിദ്ധമായ മലയാളി മെമ്മോറിയലിന്റെ പ്രധാന ലക്ഷ്യം പരദേശി ബ്രാഹ്മണർക്കു പകരം വിദ്യാഭ്യാസമുള്ള തിരുവിതാംകൂറുകാർക്ക് രാജകീയ സർവീസിൽ ജോലി നൽകുന്നത് മാത്രമായിരുന്നുവെങ്കിലും ഇന്നലെകളിൽനിന്നും വ്യത്യസ്തമായി സാമൂഹികമണ്ഡലത്തിൽ ഉയർന്ന മാറ്റത്തിന്റെ ഇടിമുഴക്കമായിരുന്നു അത്. തൊട്ടു പിന്നാലെ എത്തിയ വിവേകാനന്ദന് രാജകീയ സർവീസിലെ എല്ലാ ജോലികളും കയ്യടക്കുന്ന പരദേശി ബ്രാഹ്മണമേധാവിത്വത്തോടല്ല, മറിച്ച് ജാതിയുടെ

പേരിൽ മനുഷ്യനെ അകറ്റിനിർത്തിയിരുന്ന ബ്രാഹ്മണാധിപത്യത്തോടാണ് എതിർപ്പുണ്ടായിരുന്നത്. അദ്ദേഹത്തിന്റെ മനസ്സിൽ പുകഞ്ഞു കൊണ്ടിരുന്ന ദേഷ്യം പൊട്ടിത്തെറിച്ചത് ട്രിവാൻട്രം ക്ലബിൽ (ശ്രീമൂലം ക്ലബ്) വച്ചായിരുന്നു. ശ്രീമൂലം തിരുനാളായിരുന്നു അന്നത്തെ മഹാരാജാവ്. അദ്ദേഹത്തിന്റെ അനന്തരവനും ഇളയ രാജാവുമായ അശ്വതി തിരുനാളിനെ എം.എ. പരീക്ഷയ്ക്ക് പഠിപ്പിക്കാൻ നിയോഗിക്കപ്പെട്ട സുന്ദരരാമ അയ്യരാണ് വിവേകാനന്ദനെ ട്രിവാൻട്രം ക്ലബിലേക്ക് കൂട്ടികൊണ്ടുപോയത്. അവിടെ പ്രൊഫ. സുന്ദരൻ പിള്ള, രങ്കാചാരി തുടങ്ങിയ ധാരാളം പണ്ഡിതന്മാർ സ്വാമിയുമായി പരിചയപ്പെട്ടു. അവിടെയുണ്ടായിരുന്ന ബ്രാഹ്മണദിവാനായ പേഷ്കാർ അബ്രാഹ്മണരും ബ്രാഹ്മണരുമായ ഉദ്യോഗസ്ഥരെ രണ്ടു വിധത്തിൽ പ്രത്യഭിവാദനം ചെയ്യുന്നത് വിവേകാനന്ദൻ ശ്രദ്ധിക്കുന്നുണ്ടായിരുന്നു. ഒടുവിൽ ദിവാൻ പേഷ്കാർ യാത്ര പറഞ്ഞപ്പോൾ സ്വാമി പതിവിനു വിപരീതമായി ഹിന്ദു സന്യാസി ആചാരപ്രകാരം 'നാരായണ' എന്ന് ഉച്ചരിച്ച് പ്രത്യഭിവാദനം ചെയ്തു. ഇത് ദിവാനെ ശുണ്ഠി പിടിപ്പിച്ചു. എന്തോ പന്തികേടുണ്ടെന്നു മനസ്സിലാക്കിയ ദിവാൻ പേഷ്കാർ അതേപ്പറ്റി അന്വേഷിച്ചപ്പോൾ, 'നിങ്ങൾക്ക് നിങ്ങളുടെ പരമ്പരാഗതമായ ആചാരമര്യാദയിൽ നാരായണമേനോനെ (ഉദ്യോഗസ്ഥൻ) പ്രത്യഭിവാദനം ചെയ്യാമെങ്കിൽ ഒരു സന്യാസിയുടെ പരമ്പരാഗതമായ ആചാരമര്യാദ അനുസരിച്ചുള്ള എന്റെ പ്രത്യഭിവാദനം എന്തുകൊണ്ട് സ്വീകരിച്ചുകൂടാ' എന്ന് സ്വാമി തിരിച്ചടിച്ചു.



*ഗാന്ധിജി വൈക്കത്ത്*

33 വർഷത്തിനുശേഷം ഗാന്ധിജി എത്തുമ്പോൾ അസ്പൃശ്യതയ്ക്കെതിരെയുള്ള ആദ്യത്തെ പൊട്ടിത്തെറി വൈക്കത്ത് ഉണ്ടായിക്കഴിഞ്ഞിരുന്നു. വേദ-മന്ത്ര സൂക്തങ്ങൾ ഉരുവിട്ട് ഭയപ്പെടുത്തിയും ഭരണത്തിന്റെ തണലിൽ ഒതുക്കിനിർത്തിയും സവർണമേധാവിത്വത്തിന് അധികകാലം കഴിയാൻ സാധിക്കില്ലെന്ന തോന്നൽ പല ഭാഗങ്ങളിലുംഇതിനകം തന്നെ ഉണ്ടായിക്കഴിഞ്ഞിരുന്നു. ഗാന്ധിജിയെ കാണാനും ചർച്ച

നടത്താനുമെങ്കിലും ഇണ്ടൻതുരുത്തിലെ നമ്പൂതിരി സംഘം തീരുമാനിച്ചതു തന്നെ അതിനുദാ ഹരണമാണ്. തിരുവന ന്തപുരത്തു വച്ചു ഗാന്ധിജി ദിവാനുമായി സംസാ രിച്ചു. പിന്നീട് അദ്ദേഹം കോട്ടയ്ക്കകത്ത് എത്തി തിരുവിതാംകൂറിലെ ബാലനായ രാജാവ് ശ്രീചിത്തിര തിരുനാളിനെ സന്ദർശിച്ചു.

"മഹാരാജാവ് ഒരു പുള്ളിപോലും വീഴാത്ത വെളുത്ത മുണ്ടും അരയ്ക്കറ്റം വരെ എത്തുന്ന ഒരു കുപ്പായവും ധരിച്ചിരുന്നു. ഒരൊറ്റ മോതിരം പോലും ആഭരണമായി അണിഞ്ഞിരുന്നില്ല. ജൂനിയർ റാണിയും (ശ്രീ ചിത്തിരതിരുനാൾ മഹാരാജാവിന്റെ അമ്മ) റീജന്റ് മഹാറാ ണിയെപ്പോലെതന്നെ ലളിതമായിട്ടാണ് വേഷം ധരിച്ചിരുന്നത്. അവർ അണിഞ്ഞിരുന്ന കനംകുറഞ്ഞ മംഗളമാല വളരെ പ്രയാസപ്പെട്ടിട്ടാണ് എനിക്കു കാണാൻ സാധിച്ചത്. കൈകൊണ്ടു നെയ്ത വെളുത്ത സാരിയും വെളുത്ത ജാക്കറ്റു മാണ് അവർ ധരിച്ചിരുന്നത്. കസവോ മറ്റു തുന്നൽവേല കളോ അവരുടെ വസ്ത്രങ്ങളെ മോടിപിടിപ്പിച്ചിരുന്നില്ല."

അങ്ങേക്ക് പൂർണ അധികാരം കിട്ടുമ്പോൾ അയിത്തം പൂർണമായി അവസാനിപ്പിക്കുമോ എന്ന് ഗാന്ധിജി ബാലനായ രാജാവിനോടു ചോദിച്ചു. 'തീർച്ചയായും' എന്ന ഉത്തരം കേട്ട് ഗാന്ധിജി സംതൃപ്തനായി.

അങ്ങനെ വിവേകാനന്ദൻ തുടങ്ങിവച്ച അസ്പൃശ്യതക്കെതിരായ പോരാട്ടം ജനശക്തികൊണ്ടും ഭരണാധികാരികളുടെ സമ്മതത്തോടെയും ഒരുപരിധിവരെ ഇല്ലാതാക്കാൻ കഴിയുന്ന നിലയിൽ ഗാന്ധിജി എത്തിച്ചു. വർഷങ്ങൾക്കു മുമ്പ് കൊൽക്കത്തയിലെ തെരുവുകളിലൂടെ സ്വാമി വിവേകാനന്ദനെ അന്വേഷിച്ചു നടന്നയാളാണ് ഗാന്ധിജി. പക്ഷേ സ്വാമിയെ കാണണമെന്ന ഗാന്ധിജിയുടെ മോഹം യാഥാർഥ്യമായില്ല. ബേലൂർ മഠത്തിൽ അസുഖം ബാധിച്ചു കിടക്കുന്ന വിവേകാനന്ദനെ കാണാനുള്ള മോഹം ഉപേക്ഷിച്ച് ഗാന്ധിജിക്കു മടങ്ങേണ്ടിവന്നു. കൊൽക്കത്തയിലെ കാളീക്ഷേത്രത്തിൽ ആടുകളെ കൊല്ലുന്ന രംഗം ഗാന്ധിജിയെ വേദനിപ്പി ച്ചിരുന്നു. അവിടത്തെ ഓടകളിൽ വീഴുന്ന രക്തം കണ്ട് അദ്ദേഹം ഞെട്ടി. ഇതുകൂടി വിവേകാനന്ദനോട് സംസാരിക്കണമെന്ന് ഗാന്ധിജി ആഗ്രഹി ച്ചിരുന്നു. വിവേകാനന്ദന്റെ പ്രധാന ശിഷ്യ സിസ്റ്റർ നിവേദിതയെ ഗാന്ധിജി കണ്ടു. പക്ഷേ അവർ ആഡംബരപ്രിയയായിട്ടാണ് ഗാന്ധിജിക്കു തോന്നിയത്. ഇതേപ്പറ്റി ഗാന്ധിജി പിന്നീട് ഗോപാലകൃഷ്ണ ഗോഖലെയോട് പരാതി പറഞ്ഞു. നിവേദിത വിദേശത്തുനിന്നു വന്നതിനാൽ അവർ ആഡംബരത്തിൽ കഴിയുന്നതിൽ കുറ്റം കാണരുതെന്ന് അദ്ദേഹം ഗാന്ധിജിയെ ഉപദേശിച്ചു. വിവേകാനന്ദനെ കണ്ട് ഇതെല്ലാം എന്നെങ്കിലും സംസാരിക്കാൻ കഴിയുമെന്ന വിശ്വാസത്തോടെയാണ് ഗാന്ധിജി യാത്ര യായത്. പക്ഷേ ഗാന്ധിജി തിരിച്ചെത്തുന്നതിനു മുമ്പ് വിവേകാനന്ദൻ ലോകത്തോട് വിടചൊല്ലിക്കഴിഞ്ഞിരുന്നു. വർഷങ്ങൾക്കു ശേഷം

വിവേകാനന്ദന്റെ ദൗത്യം പൂർത്തിയാക്കാനുള്ള ചുമതല തന്റെ ചുമലിൽ വന്നുചേരുമെന്ന് ഗാന്ധിജി അറിഞ്ഞുകാണില്ല. വൈക്കം സത്യഗ്രഹത്തോടനുബന്ധിച്ച് മലയാളമണ്ണിലെത്തിയ ഗാന്ധിജി തന്റെ പല പ്രസംഗങ്ങളിലും വിവേകാനന്ദനെ ഉദ്ധരിച്ചു. വിവേകാനന്ദനോടും അദ്ദേഹത്തിന്റെ ഗുരു ശ്രീരാമകൃഷ്ണ പരമഹംസരോടും അളവറ്റ സ്നേഹവും ബഹുമാനവുമാണ് ഗാന്ധിജിക്കുണ്ടായിരുന്നത്. ഗാന്ധിജിയുടെ പല ആശയങ്ങൾക്കും വിവേകാനന്ദനോട് കടപ്പാടുണ്ട്. ലങ്കാഷെയറിലും മറ്റു സ്ഥലങ്ങളിലും നിർമിച്ച തുണിത്തരങ്ങൾ ഇന്ത്യയിൽ കൊണ്ടുവന്നു വിൽക്കുക വഴി ഇവിടത്തെ ധനം മുഴുവനും വദേശത്തേക്കു പോകുന്നുവെന്നും ആളുകൾക്ക് കൂലി കിട്ടുന്നില്ലെന്നും മനസ്സിലാക്കിയാണ് ഗാന്ധിജി ഖാദി പ്രസ്ഥാനത്തിന് രൂപം നൽകിയത്. എന്നാൽ ഗാന്ധിജിയുടെ ഈ ചിന്താഗതിക്ക് എത്രയോ മുമ്പ് വിവേകാനന്ദൻ ഇത് മനസ്സിലാ ക്കിയിരുന്നു.

ഒരിക്കൽ കപ്പലിൽ കണ്ടുമുട്ടിയ ഇന്ത്യൻ വ്യവസായ ശില്പിയായ ടാറ്റയോട് വിവേകാനന്ദൻ ചോദിച്ചു, ''ജപ്പാൻകാർ ഉണ്ടാക്കുന്ന തീപ്പെട്ടി ഇന്ത്യയിൽ കൊണ്ടുവന്നു വിൽക്കുന്നതിനുപകരം താങ്കൾക്ക് എന്തു കൊണ്ട് ഇന്ത്യയിൽ ആ വ്യവസായം തുടങ്ങിക്കൂടാ? മാതൃരാജ്യത്തിന് അതല്ലേ ഗുണം ചെയ്യുക".

വിവേകാനന്ദന്റെ ചോദ്യമാണ് ഇന്ത്യയിലെ ശാസ്ത്രജ്ഞർക്കു വേണ്ടി ഗവേഷണസ്ഥാപനം തുടങ്ങാൻ ടാറ്റയെ പ്രേരിപ്പിച്ചത്. ഇതിനു വേണ്ടി 30 ലക്ഷം രൂപ നീക്കിവച്ച ടാറ്റ ആ സ്ഥാപനത്തിന് നേതൃത്വം കൊടുക്കാൻ വിവേകാനന്ദനോട് അഭ്യർഥിച്ചു. നവശാസ്ത്രജ്ഞർക്ക് പ്രചോദനമാകുമാറ് ഒരു ലഘുലേഖ തയാറാക്കിക്കൊടുത്താൽ അത് അച്ചടിച്ചു വിതരണം ചെയ്യാമെന്ന് ടാറ്റ അറിയിച്ചു. എന്നാൽ ശ്രീരാമകൃഷ്ണപ്രസ്ഥാനത്തിലുള്ള അദ്ദേഹത്തിന്റെ തിരക്കുകാരണം സ്വാമിക്ക് അതിനു കഴിഞ്ഞില്ല. സ്വാമിയുടെ നിർദേശപ്രകാരം ടാറ്റയുടെ പുതിയ സംരംഭത്തിന് പ്രോത്സാഹനം നൽകിക്കൊണ്ട് *പ്രബുദ്ധഭാരത*ത്തിൽ മുഖപ്രസംഗം വന്നു. മത്സരത്തിന്റെ ഈ കാലഘട്ടത്തിൽ ലോകരാഷ്ട്രങ്ങൾക്കിടയിൽ ഭാരതത്തിന് അഭിമാനകരമായ നേട്ടം കൈവരിക്കാൻ ആദ്യം പരിഹരിക്കേണ്ടത് ഭക്ഷ്യപ്രശ്നമാണെന്നും കൃഷിയും വ്യവസായവും ഒപ്പം പുരോഗമിച്ചാലേ ഭാരതത്തിന് നേട്ടമുണ്ടാക്കാൻ കഴിയൂ എന്നും അതിൽ പറഞ്ഞിരുന്നു.

പരിസ്ഥിതിയുടെ കാര്യത്തിലും വിവേകാനന്ദനും ഗാന്ധിജിയും തുല്യാഭിപ്രായക്കാരായിരുന്നു. പ്രകൃതിയുടെ അനിയന്ത്രിതമായ ചൂഷണത്തെ രണ്ടുപേരും എതിർത്തു. ഒരിക്കൽ വിവേകാനന്ദൻ മുന്നറിയിപ്പു നൽകി.

'ഈ ഗംഗാതീരസൗന്ദര്യത്തെ മതിവരുവോളം ഇപ്പോൾത്തന്നെ ആസ്വദിച്ചോളൂ. അടുത്ത ഭാവിയിൽ ഇതെല്ലാം മാറിമറിഞ്ഞുപോകും.

പണക്കൊതിയരായ വ്യവസായികൾ ഈ സൗന്ദര്യത്തിന്റെ കണികപോലും ബാക്കിനിർത്താതെ നശിപ്പിച്ചുകളയും. ആ പച്ചപ്പുൽത്തകിടിയുടെ സ്ഥാനത്ത് കൽച്ചൂളയും കളിമൺ കുഴിച്ചെടുത്ത പടുകുഴികളും പ്രത്യക്ഷപ്പെടും. ഗംഗയുടെ കൊച്ചലകൾ പച്ചപ്പുല്ലുകളെ തൊട്ടുതലോടിക്കളിക്കുന്നിടത്ത് ചാക്കുനൂലുകളും മറ്റു സാമഗ്രികളും കയറ്റിയ വള്ളങ്ങൾ നങ്കൂരമടിച്ചു കിടക്കും. വൃക്ഷസമൂഹങ്ങൾ വാരിവിതറുന്ന വർണശബളിമയും നീലാകാശവും അഴകേറിയ മേഘങ്ങളുമൊന്നും കാണാനാവില്ല. എല്ലാറ്റിനേയും കറുത്തിരുണ്ട പുക മൂടിക്കളയും. അവയ്ക്കിടയിൽ അങ്ങിങ്ങായി ഗതികിട്ടാത്ത പ്രേതങ്ങൾ ഉയർത്തെഴുന്നേറ്റു നിൽക്കുംപോലെ കമ്പനികളുടെ പുകക്കുഴലുകളും! അതായിരിക്കും ഭാവിയിലെ ദൃശ്യം.'

വിവേകാനന്ദനെപ്പോലെ ഗാന്ധിജിയും തിരുവനന്തപുരം വഴിയാണ് കന്യാകുമാരിയിലെത്തിയത്. രണ്ടുപേരും കേരളത്തിന്റെ പ്രകൃതിസൗന്ദര്യത്തിൽ ആകൃഷ്ടരായിരുന്നു. ആറും അരുവിയും കൊണ്ട് മാലയണിഞ്ഞ്, പച്ചപ്പുതപ്പുടുത്ത്, അണിഞ്ഞൊരുങ്ങി നിൽക്കുന്ന നമ്മുടെ വംഗനാടിന്റെ അഴകൊന്നു വേറേതന്നെ. വിവേകാനന്ദൻ പറയുന്നു. "ആ അഴകിന്റെ ഒരു ഛായ മലബാറിലും കാശ്മീരിലും കാണാം. വെള്ളത്തിന് അതിന്റേതായ ഭംഗിയില്ലേ? വെള്ളം വെള്ളം സർവത്ര വെള്ളം. ധാരധാരയായി പേമാരി തളിരിലകളിൽ വീണൊഴുകന്നു. കോരിച്ചൊരിയുന്ന മഴയത്ത് തലയല്പം കുനിക്കുന്ന കേരവൃക്ഷങ്ങളുടെയും പനകളുടെയും കൂട്ടങ്ങൾ. നാലുപാടും തവളകളുടെ ചിലയ്ക്കൽ- എന്തൊരു ഭംഗിയുള്ള ദേശം". ഗാന്ധിജി തിരുവിതാംകൂറിനെ സുവർണോദ്യാനം എന്നു വിശേഷിപ്പിച്ചു. അദ്ദേഹം *നവജീവനി*ലെഴുതി: "തിരുവിതംകൂർ മനോഹരമായ ഒരു പൂന്തോട്ടമോ കായ്കനിത്തോട്ടമോ ആണ്. എല്ലായിടത്തും തെങ്ങും ഏത്തവാഴയും കുരുമുളകു ചെടികളും. മാവും തെങ്ങും മറ്റെല്ലാത്തിനെയും മറയ്ക്കുന്നു. തെങ്ങിൻ തോപ്പുകൾക്കിടയിലൂടെയാണ് സഞ്ചാരികൾക്കു പോകേണ്ടിവരുക. കായലിലെ കാഴ്ച മനോഹരമാണ്. ഇരുഭാഗത്തും കരകൾ കാണാൻ പറ്റും. ചുറ്റുപാടും തീരങ്ങളിലൊക്കെ നോക്കെത്താദൂരത്തോളം തോപ്പുകൾ അതിരില്ലാതെ പരന്നുകിടക്കുന്നു. അവിടെ ഒരു സുവർണോദ്യാനമെന്ന് ഞാൻ വർണിച്ചിട്ടുണ്ട്. സൂര്യാസ്തമയത്തിനു മുമ്പ് കായലുകളിലൂടെ സഞ്ചരിക്കുന്ന ഒരാൾക്കേ തെങ്ങിൻതോപ്പുകളിലെങ്ങും സ്വർണനിറം അണിഞ്ഞുനിൽക്കുന്നത് കാണാൻ പറ്റൂ. ഓലകൾക്കിടയിലൂടെ സൂര്യൻ എത്തിനോക്കുന്നുണ്ടാകും. അത് ഏതാണ്ട് സ്വർണപർവതം പോലെ കാണപ്പെടും".

ഈ സൗന്ദര്യത്തിനിടയിലെ കറുപ്പായിട്ടാണ് ഗാന്ധിജിയും വിവേകാനന്ദനും അയിത്തത്തെ കാണുന്നത്. വിവേകാനന്ദൻ മലബാർ

ഭ്രാന്താലയമെന്നു പറയുമ്പോൾ അയിത്തത്തിന്റെ ഒരു ഭൂപടം നിർമിച്ചാൽ അതിൽ ഏറ്റവും കൂടുതൽ കറുപ്പുനിറം താൻ കൊടുക്കുന്നത് മലബാറിനായിരിക്കുമെന്ന് ഗാന്ധിജി പറഞ്ഞു.

തിരുവനന്തപുരത്ത് ഗാന്ധിജി സ്റ്റേറ്റ് ഗസ്റ്റ് ഹൗസിലായിരുന്നു താമസം. അവിടെ നിന്നും അദ്ദേഹം ഫോർട്ട് സ്കൂൾ, ഗേൾസ് ഹൈസ്കൂൾ, സയൻസ് കോളേജ്, ലോ കോളേജ് എന്നിവിടങ്ങളിലെ പൊതുയോഗങ്ങളിൽ പങ്കെടുത്തു. പിന്നീട് മുനിസിപ്പാലിറ്റിയുടെ സ്വീകരണത്തിനു ശേഷം കന്യാകുമാരിയിലേക്കു പോയി. കടൽകടന്ന് സഞ്ചരിച്ച അക്കാലത്ത് ക്ഷേത്രങ്ങളിൽ പ്രവേശനം അനുവദിച്ചിരുന്നില്ല. ഇക്കാരണത്താൽ ഗാന്ധിജി ക്ഷേത്രത്തിനുള്ളിൽ പ്രവേശിക്കുന്നത് തടഞ്ഞു. നാഗർകോവിലിലെ സ്കോട്ട് ക്രിസ്ത്യൻ കോളേജിൽ വിദ്യാഥികളും അധ്യാപകരും ചേർന്ന് അദ്ദേഹത്തെ സ്വീകരിച്ചു. മാർച്ച് 15 ന് തിരികെ വന്ന് ചെങ്ങന്നൂരെത്തി. തിരുവല്ലയിൽനിന്ന് ചങ്ങനാശ്ശേരി യിലെത്തുമ്പോൾ അവിടത്തെ മുനിസിപ്പാലിറ്റി അദ്ദേഹത്തിന് ഗംഭീര വരവേൽപ്പാണ് നൽകിയത്. കോട്ടയത്ത് ആനന്ദാശ്രമം സന്ദർശിച്ച ഗാന്ധിജി പിന്നീട് വൈക്കത്ത് എത്തി. അവിടെ നമ്പൂതിരിമാർ അയിത്തത്തെ ന്യായീകരിക്കുന്ന ഒരു പ്രമാണഗ്രന്ഥവുമായി ഗാന്ധിജിയെ കാത്തിരിക്കുകയായിരുന്നു. 'അത് ശങ്കരസ്മൃതി'യുടെ പ്രതിയായിരുന്നു. രജസ്വല, ജനനമരണാതികൾ സംബന്ധിച്ചുള്ള പുല ആചരിക്കുന്നവർ, ചണ്ഡാലന്മാർ തുടങ്ങിയവർ യജ്ഞവേദിയെ സമീപിച്ചുകൂടെന്ന് ശങ്കരസ്മൃതിയിലുണ്ടെന്ന് നമ്പൂതിരിമാർ ചൂണ്ടിക്കാട്ടി. എന്നാൽ അയിത്തത്തെക്കുറിച്ച് പൊതുവേ പരാമർശമുള്ള ഒരു ഗ്രന്ഥമാണ് താൻ ചോദിച്ചതെന്നും ശങ്കരസ്മൃതിയിൽ അയിത്തത്തെ ന്യായീകരിക്കുന്നില്ലെന്നും ഗാന്ധിജി മറുപടി പറഞ്ഞു. "ഈ ഗ്രന്ഥത്തിൽ തീണ്ടലിനെക്കുറിച്ച് പൊതുവായി പറയുന്നതേയുള്ളു. പൊതുനിരത്തുകളെപ്പറ്റി പരാമർശമില്ല" ഗാന്ധിജി ചൂണ്ടികാട്ടി. നമ്പൂതിരിമാർ അതു സമ്മതിച്ചു. പക്ഷേ ഈ കൃതി കൊണ്ട് അവർ ന്യായീകരിക്കാൻ ശ്രമിച്ചപ്പോൾ ഗാന്ധിജി പറഞ്ഞു: "നാം പ്രമാണങ്ങളെ പലപ്പോഴും ദുർവ്യാഖ്യാനം ചെയ്യാറുണ്ട്. എന്റെ അമ്മയോ ഭാര്യയോ രജസ്വലയാകുമ്പോൾ ഞാൻ അവരിൽനിന്നും അകന്നു നിൽക്കുകയാണ് പതിവ്. അല്ലാതെ അവരോട് അകന്നുമാറാൻ ആവശ്യപ്പെടാറില്ല. നിങ്ങൾക്കു വേണമെങ്കിൽ തീയരിൽനിന്നും അകന്നു നിൽക്കാം. അല്ലാതെ അവരോട് അകന്നുമാറി നിൽക്കാൻ ആവശ്യപ്പെടുന്നതിന് അധികാരമില്ല". ശങ്കരസ്മൃതിയും ഇതര കൃതികളും പ്രശസ്ത പണ്ഡിതരുടെ പരിഗണനയ്ക്കു വിടാമെന്ന് കൂടെയുണ്ടായിരുന്ന രാജഗോപാലാചാരി വാദിച്ചുനോക്കിയിട്ട് ഫലമുണ്ടായില്ല. ചർച്ച കഴിഞ്ഞ ഉടൻ അവിടെക്കൂടിയിരുന്ന ജനത്തോട് ക്ഷേത്രവഴികൾ എല്ലാ ജനങ്ങൾക്കും തുറന്നുകൊടുക്കുന്നതിന് ജനാഭിപ്രായം സംഘടിപ്പിക്കാൻ ഗാന്ധിജി നിർദേശിച്ചു. പൊതുജനാഭിപ്രായം വഴി

പിന്തുണ ഉണ്ടെങ്കിലേ ഇതു സംബന്ധിച്ച നിയമം പാസാക്കാൻ കഴിയുള്ളു എന്ന് അദ്ദേഹം പറഞ്ഞു.

ഗാന്ധിജി വൈക്കം സത്യഗ്രഹാശ്രമത്തിലെത്തി. അവിടെ നാടിന്റ നാനാഭാഗത്തുനിന്നും വന്ന പുലയർ അദ്ദേഹത്തെ കാത്തു നിൽക്കുകയായിരുന്നു. അവർ നൽകിയ മംഗളപത്രത്തിന് നന്ദി പറഞ്ഞ ശേഷം ഗാന്ധിജി നടത്തിയ പ്രസംഗം വികാരനിർഭരമായിരുന്നു. "ഹിന്ദുക്കളിൽ പലരും നിങ്ങളെ തൊടുന്നത് പാപമായി കരുതുന്നു. ഞാൻ ഹിന്ദുവാണ്. ഞാൻ പാപമായി കരുതുന്നത് നിങ്ങളെ സ്പർശിക്കുന്നത് പാപമാണെന്ന വിചാരത്തെയും പറച്ചിലിനെയുമാണ്". ഒരു പിതാമഹനെ പ്പോലെ അദ്ദേഹം ശുചിത്വം, ആരോഗ്യസംരക്ഷണം, ജീവിതചര്യ എന്നിവയെ സംബന്ധിച്ച് ക്ലാസ്സെടുത്തു. മദ്യപാനത്തിന്റെ ദോഷവശങ്ങളെ പ്പറ്റി പ്രസംഗിക്കുമ്പോൾ ഗാന്ധിജി വാചാലനായി. "മദ്യപാനി മൃഗത്തെ ക്കാൾ അധഃപതിക്കുന്നു" അദ്ദേഹം പറഞ്ഞു. സ്വന്തം കൈകൊണ്ടുണ്ടാ ക്കിയ ഖാദിവസ്ത്രം ധരിക്കാൻ അദ്ദേഹം ഉപദേശിച്ചു.

അയിത്തത്തിനെതിരെ കുരിശുയുദ്ധം പ്രഖ്യാപിച്ചുകൊണ്ട് ഖാദിക്കു പ്രചാരം നൽകി ഗാന്ധിജി ആലുവയിലെത്തി. അവിടത്തെ യൂണിയൻ ക്രിസ്ത്യൻ കോളേജിൽ പ്രസംഗിച്ച ഗാന്ധിജി പട്ടണത്തിന്റെ ബാഹുല്യത്തിൽനിന്നും ആൾത്തിരക്കിൽനിന്നും വിദൂരമായ ഒഴിഞ്ഞകോണിൽ കോളേജ് സ്ഥാപിച്ചതിനെ പ്രകീർത്തിച്ചു. പറവൂർ മുനിസിപ്പാലിറ്റി ഗാന്ധിജിക്ക് വരവേൽപ്പു നൽകി. ആലുവാ അദ്വൈതാശ്രമത്തിലെത്തിയ ഗാന്ധിജി ശ്രീനാരായണഗുരുവിനെയും മത സഹിഷ്ണുതയെയും പറ്റി പ്രസംഗിച്ചു. സ്ഥാനത്യാഗം ചെയ്ത കൊച്ചി മഹാരാജാവ് തൃശൂരിൽ ഗാന്ധിജിയെ കാത്തിരിക്കുകയായിരുന്നു. അദ്ദേഹത്തെ സന്ദർശിച്ച് ഗാന്ധിജി സംഭാഷണം നടത്തി.

വിവേകോദയം ഹൈസ്കൂൾ സന്ദർശിച്ച ശേഷം തേക്കിൻകാട് മൈതാനത്തു തിങ്ങിനിറഞ്ഞ പതിനായിരങ്ങളെ അഭിസംബോധന ചെയ്തുകൊണ്ട് ഗാന്ധിജി പറഞ്ഞു. "ഞാൻ ഈ മനോഹരമായ നാടിനോട് വിടപറയുകയാണ്. ഇത്തരം മനോഹരമായ പ്രദേശങ്ങളെ കളങ്കപങ്കിലമാ ക്കുന്നത് തൊട്ടുകൂടായ്മ, തീണ്ടിക്കൂടായ്മ എന്നീ ശാപങ്ങളാണ്. ഇപ്പോൾ ഒരു കാര്യം കൂടി എന്റെ ശ്രദ്ധയ്ക്ക് വിഷയമായിത്തീർന്നിരിക്കുന്നു. ഈ നാട്ടിൽ 'കണ്ടുകൂടായ്മ' എന്ന ശാപവുമുണ്ട്. മനുഷ്യനെ കാണുന്നത് തന്നെ അപകടകരമത്രെ. ഇതാണ് ഹിന്ദുമതമെങ്കിൽ ഞാനതിനെ കൈവിടും. ഞാൻ ഒരു സനാതന ഹിന്ദുവാണെന്നാണ് എന്റെ വിചാരം. ഒരു യാഥാസ്ഥിക കുടുംബത്തിലാണ് ഞാൻ ജനിച്ചുവളർന്നത്. ഈ നടപ്പിലാക്കിയിരിക്കുന്ന തൊട്ടുകൂടായ്മയോ തീണ്ടിക്കൂടായ്മയോ കണ്ടു കൂടായ്മയോ ഹിന്ദുമതത്തിന്റെ ഭാഗമല്ല എന്നു ഞാൻ കരുതുന്നു. ഞാൻ പ്രതീക്ഷയോടെയാണ് ഈ നാടു വിടുന്നത്".

ഗാന്ധിജി തൃശൂർ വിടുന്നു. നഗരാതിർത്തിയിൽ ധാരാളം അധഃകൃത വർഗക്കാർ തടിച്ചുകൂടിയിട്ടുണ്ട്. പെരുവഴിയിലെ സഞ്ചാരസ്വാതന്ത്ര്യം പോലും നിഷേധിക്കപ്പെട്ട ആബാലവൃദ്ധം ജനങ്ങൾ ഗാന്ധിജിയെ കാണാൻ കാത്തുനിൽക്കുന്നു. അവർ തങ്ങൾക്കുവേണ്ടി പോരാടാൻ വന്ന പോരാളിക്കു യാത്രയയപ്പു നൽകി. ഒലവക്കോട് വഴി ഗാന്ധിജി ശബര്യാശ്രമത്തിലെത്തി. അവിടെ രാത്രി തങ്ങിയ ശേഷം മാർച്ച് 19 (1925) ന് പാലക്കാട് തീവണ്ടി ഓഫീസിലെത്തി. അവിടെ ആയിരക്കണക്കിനാളുകൾ ഗാന്ധിജിയെ യാത്രയാക്കാൻ എത്തിയിരുന്നു. റെയിൽവേ തൊഴിലാളികളുടെ സ്വീകരണത്തിനു ശേഷം ഗാന്ധിജി തീവണ്ടിയിൽ കയറി.

അടുത്ത ആഴ്ച (1925 മാർച്ച് 22) *നവജീവനിൽ* ഗാന്ധിജി ഒരു കുറിപ്പെഴുതി. തൊട്ടുകൂടായ്മയും തീണ്ടിക്കൂടായ്മയും പോലെ കൊച്ചിയിൽ അദ്ദേഹത്തെ ദുഃഖിപ്പിച്ച സംഭവത്തെപ്പറ്റിയായിരുന്നു കത്ത്. ഒരാൾക്കിരിക്കാവുന്ന ഒരു റിക്ഷയിൽ മൂന്നും നാലും മനുഷ്യരെ വലിച്ചുകൊണ്ടുപോകുന്ന രംഗമാണ് ഗാന്ധിജിയെ വേദനിപ്പിച്ചത്. ദാരിദ്ര്യത്തിന്റെ പേരിൽ ഒരു റിക്ഷക്കാരൻ എത്ര കൂടുതൽ ആളുകളെയും അതിൽ കയറ്റി വലിച്ചുകൊണ്ടു പോകുമെന്നും, പക്ഷേ അത് ക്രൂരതയാണ് എന്നും ഗാന്ധിജി അഭിപ്രായപ്പെട്ടു.

1925 മാർച്ച് 25 ന് തിരുവിതാംകൂർ പൊലീസ് കമ്മിഷണർ പിറ്റ് ഗാന്ധിജിക്ക് ഒരു സന്ദേശമയച്ചു. അതിൽ വൈക്കത്തെ നിരോധനം ഏപ്രിൽ



*തിരുവിതാംകൂറിൽ ഗാന്ധിജിയുടെ നാലാം സന്ദർശനം - തിരുവനന്തപുരത്തെ പൊതുസമ്മേളനം*



GPM. 32/260/2012 —2

17 ന് പിൻവലിക്കുമെന്നു പറഞ്ഞിരുന്നു. പുതിയ ഒത്തുതീർപ്പു വ്യവസ്ഥകൾ അംഗീകരിക്കാൻ സത്യഗ്രഹികൾക്ക് നിർദേശം നൽകണമെന്ന് പിറ്റ് അഭ്യർഥിച്ചു. പിറ്റിന്റെ കത്തിന് ഗാന്ധിജി മറുപടി അയച്ചു. സത്യഗ്രഹികൾ ആത്മസംയമനം പാലിക്കാൻ ശ്രദ്ധിക്കണമെന്ന് കമ്പിസന്ദേശം വഴി കേളപ്പനോട് നിർദേശിക്കുകയും ചെയ്തു. ഗാന്ധിജിയും പിറ്റും തമ്മിലുണ്ടാക്കിയ ഒത്തുതീർപ്പനുസരിച്ച് പൂജപ്പുര ജയിലിൽ കഴിയുന്ന വൈക്കം സത്യഗ്രഹികളായ രാമസ്വാമി നായ്ക്കർക്ക് എതിരേയുള്ള നിരോധനം പിൻവലിച്ചുകൊണ്ടും കുറൂർ നീലകണ്ഠൻ നമ്പൂതിരിപ്പാടിനെ മോചിപ്പിച്ചുകൊണ്ടും സർക്കാർ ഉത്തരവായി. ജൂൺ 18 ന് കേളപ്പൻ ഗാന്ധിജിക്ക് ഒരു കമ്പിസന്ദേശമയച്ചു. അതിൽ വൈക്കം ക്ഷേത്രത്തിലെ റോഡുകൾ ഭാഗികയിട്ടേ തുറന്നുകൊടുക്കുന്നുള്ളൂ എന്നും അത് സത്യഗ്രഹികൾക്ക് സ്വീകാര്യമല്ലന്നും പറഞ്ഞിരുന്നു. ഗാന്ധിജി അപ്പോൾ കൽക്കട്ടയിലായിരുന്നു. പകുതിയായിട്ടുള്ള ഒരു ഒത്തുതീർപ്പു വേണ്ടന്ന അഭിപ്രായക്കാരനായിരുന്നു ഗാന്ധിജിയും. അദ്ദേഹം പിറ്റിന് എഴുതി. ഗാന്ധിജി *യങ് ഇന്ത്യ*വഴിയും പ്രസംഗങ്ങളും അഭിമുഖസംഭാഷണങ്ങളും വഴിയും വൈക്കം സത്യഗ്രഹത്തിന് പോകുന്നിടത്തെല്ലാം പ്രചാരണം നൽകിക്കൊണ്ടിരുന്നു. ഇന്ത്യ ഒട്ടാകെ അവർണർക്ക് ക്ഷേത്രപ്രവേശനം ലഭിക്കുന്നതിനുള്ള സമരത്തിന്റെ മുന്നോടിയാണ് വൈക്കം സത്യഗ്രഹമെന്ന് ഗാന്ധിജി പല പ്രസംഗങ്ങളിലും പറഞ്ഞിരുന്നു. അങ്ങനെയിരിക്കുമ്പോൾ തിരുവിതാംകൂറിൽനിന്നും വീണ്ടുമൊരു കമ്പി സന്ദേശം അദ്ദേഹത്തിനു ലഭിച്ചു. അത് വൈക്കം സത്യഗ്രഹത്തിന്റെ വിജയത്തിന്റെ അറിയിപ്പായിരുന്നു. ക്ഷേത്രപരിസരത്തുള്ള റോഡുകൾ അവർണർക്ക് തുറന്നുകൊടുക്കാൻ സർക്കാർ തീരുമാനിച്ചിരിക്കുന്നു. നവംബർ 21 ന് ഗാന്ധിജിയുടെ നിർദേശപ്രകാരം സത്യഗ്രഹം പിൻവലിച്ചു. അങ്ങനെ ക്ഷേത്രവഴികളിൽ കടക്കാൻ അവർണർക്ക് അനുവാദം ലഭിച്ചിരിക്കുന്നു. വിവേകാനന്ദൻ കണ്ട കേരളത്തെ ജാതിപിശാചിൽനിന്നും മോചിപ്പിക്കാനുള്ള ശ്രമങ്ങൾക്ക് ഗാന്ധിജിയുടെ നേതൃത്വത്തിൽ വിജയം വരിച്ചു. ഇനിയും കടമ്പകൾ ഏറെയുണ്ട്. അവർണർ എന്ന് വിശേഷിപ്പിക്കുന്നവർക്കു മുമ്പിൽ ക്ഷേത്രവാതിൽ ഇനിയും തുറന്നിട്ടില്ല. പെരുവഴിയിൽ നിന്നും മാറി പച്ചിലക്കാട്ടിലോ, മരങ്ങളുടെ മറവിലോ ക്ഷേത്രത്തിൽ പോകുന്നവരെ കാണാനും അവിടെനിന്നും ഉയരുന്ന മണിശബ്ദവും ശംഖുനാദവും കേൾക്കാനും വിധിക്കപ്പെട്ട അവർണ ജനലക്ഷങ്ങൾക്കുവേണ്ടി എന്നാണ് ഈ ക്ഷേത്രവാതിലുകൾ തുറക്കുക? എല്ലാ പ്രതീക്ഷകളും ഗാന്ധിജിയിലാണ്.

***(മാതൃഭൂമി ബുക്സിനു വേണ്ടി മലയിൻകീഴ് ഗോപാലകൃഷ്ണൻ എഴുതിയ ഹേ റാം എന്ന പുസ്തകത്തിൽ നിന്ന്)***

# ഗാന്ധിജിയെ കണ്ട മലയാളികളുടെ ഓർമകൾ

സ്വാതന്ത്ര്യസമരകാലത്ത് ഗാന്ധിജിയെ കാണാനും അദ്ദേഹവുമായി സഹകരിക്കാനും സാധിച്ച മലയാളികളുടെ ഓർമകളാണ് ഇവിടെ രേഖപ്പെടുത്തുന്നത്...


GPM. 32/260/2012 —2A

# ഗാന്ധിജിയെ കണ്ട ദിനവും അദ്ദേഹത്തിന്റെ ഉപദേശവും

ടി.സി. കൊച്ചുകുട്ടിയമ്മ

***കൊച്ചിരാജ്യത്ത് സ്വാതന്ത്ര്യസമരാവേശം സൃഷ്ടിക്കുകയും അതോടൊപ്പം സമൂഹികരംഗത്തു പ്രവർത്തിക്കുകയും ചെയ്ത ടി.സി. കൊച്ചുകുട്ടിയമ്മയുടെ ജീവിതം ത്യാഗസുരഭിലമാണ്. സ്വാതന്ത്ര്യസമര സേനാനിയായ കുറൂർ നീലകണ്ഠൻ നമ്പൂതിരിയുടെ ഭാര്യയായിരുന്ന കൊച്ചുകുട്ടിയമ്മയുടെ ഓർമകളിലൂടെ...***

കുറൂർ നീലകണ്ഠൻ നമ്പൂതിരിപ്പാട് പലതവണ ജയിലിൽ കിടന്നിട്ടുണ്ട്. അക്കാലത്ത് അദ്ദേഹം ചെയ്തിരുന്ന ബിസിനസ് ഏൽപ്പിച്ചിരുന്നവർ, അദ്ദേഹത്തെ ചതിച്ചതിന്റെ ഫലമായി സാമ്പത്തിക ബാധ്യതകൾ വന്നുചേർന്നു. ആ സമയത്ത് തൃശൂർ വിദേശവസ്ത്ര ഷോപ്പ് പിക്കറ്റിങ് നടത്താനുള്ള ഏർപ്പാടിൽ മുഴുകിയിരുന്ന അദ്ദേഹം നേരിട്ട കടബാധ്യതകൾ തീർത്ത് ഒരുമിച്ച് ജയിലിൽ പോകണമെന്നായിരുന്നു ഞങ്ങളുടെ ആഗ്രഹം. ഈ വിവരം അദ്ദേഹം എന്നോടു പറയുകയും അതുവരെ കാത്തിരിക്കാൻ ഞാനും തീരുമാനിച്ചതിനു ശേഷമാണ് ഞങ്ങൾ വിവാഹിതരായത്. കടങ്ങൾ തീർക്കാൻ കുറേ ഇൻഷുറൻസ് ബിസിനസ് ചെയ്തശേഷം ഞാൻ സമരരംഗത്തേക്ക് ഇറങ്ങിയാൽ മതിയെന്ന് ഞങ്ങൾ തീരുമാനിച്ചു. പക്ഷേ സ്വാതന്ത്ര്യസമര രംഗത്ത് ഒന്നും ചെയ്യാതിരിക്കുവാൻ അദ്ദേഹത്തിന്റെ മനസ്സ് അനുവദിച്ചില്ല. അതുകൊണ്ടാണ് വിദേശവസ്ത്രഷോപ്പ് പിക്കറ്റിങ് നടത്താനുള്ള ഏർപ്പാട് തുടങ്ങിയത്.

ഞങ്ങൾ വിവാഹിതരായ ഉടനെ പിക്കറ്റിങ്ങിന് ചേരാൻ തയാറുള്ള സന്നദ്ധഭടന്മാരെ താമസിപ്പിക്കാൻ അതുവരെ അദ്ദേഹം താമസിച്ചിരുന്ന ഭാരതീഭൂഷണം വിട്ടുകൊടുത്ത് ടി.സി. ഹൗസിലേക്ക് താമസം മാറ്റി. അധികം താമസിയാതെ സന്നദ്ധഭടന്മാർ ഭാരതഭൂഷണത്തിൽ തമസം തുടങ്ങി. അന്നു മുതൽ ഞാൻ പെരുമാറിയിരുന്ന സ്ഥലം കോൺഗ്രസിന്റെ പ്രവർത്തനരംഗമായിത്തീർന്നു. മാത്രമല്ല അന്നുമുതൽ തൃശൂരിൽ

വന്നിട്ടുള്ള മിക്ക കോൺഗ്രസ് നേതാക്കൾക്കും ഞാൻ ആതിഥേയയായി ത്തീർന്നു.

അതുകൊണ്ട് ഗാന്ധിജി ക്വിറ്റ് ഇന്ത്യാ മൂവ്മെന്റ് സമയത്ത് തൃശൂർ സന്ദർശിക്കാൻ തീരുമാനിച്ചപ്പോൾ സ്വാഭാവികമായും ഞാൻ കരുതി അദ്ദേഹത്തിന്റെ ആതിഥേയയാകുവാനുള്ള ഭാഗ്യം എനിക്കു സിദ്ധിക്കുമെന്ന്. എന്നാൽ ഗാന്ധിജി തൃശൂർക്ക് വരുന്നുവെന്ന് കേട്ട ഉടനെ ചെമ്പൂക്കാവിൽ ബാരിസ്റ്റർ കൃഷ്ണമേനോൻ പണി കഴിപ്പിച്ചിരുന്ന വീടിന്റെ ഗൃഹപ്രവേശം ഗാന്ധിജിയെക്കൊണ്ട് നടത്തിച്ച് ആ വീടിന് ഗാന്ധിഭവനം എന്ന് പേരിടണം എന്നും എന്നെ അറിയിച്ചു. എനിക്ക് ഇച്ഛാഭംഗം ഉണ്ടായി എങ്കിലും ഞാൻ അദ്ദേഹത്തിന്റെ ആഗ്രഹത്തിനു വഴങ്ങി. പക്ഷേ കുറച്ചു നേരമെങ്കിലും ഗാന്ധിജി താമസിക്കുന്ന സ്ഥലത്ത്, അദ്ദേഹത്തിന്റെ കൂടെ ജീവിച്ച് അദ്ദേഹത്തിന്റെ ജീവിതരീതി മനസ്സിലാക്കണം എന്ന് ആഗ്രഹമുണ്ടായി.

അന്ന് ഗാന്ധിജി കോഴിക്കോട്ടു നിന്ന് ഷൊർണൂർ വരെ തീവണ്ടിയിൽ വന്ന് കാർമാർഗം തൃശൂരിൽ എത്തി. രാത്രി പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽ പുതുതായി പണികഴിപ്പിച്ചിട്ടുള്ള കെട്ടിടത്തിലാണ് താമസിക്കുവാൻ ഏർപ്പാടു ചെയ്തിരുന്നത്. അതുകൊണ്ട് ഞാനും എന്റെ മകൾ കമലയും കൂടി വൈകുന്നേരം ആശ്രമത്തിലേക്കു പോയി. അവിടെച്ചെന്നപ്പോൾ മീരാബഹൻ മാത്രമേ അവിടെ എത്തിയിരുന്നുള്ളു. അവർ ഗാന്ധിജിയുടെ രാത്രിഭക്ഷണമായ ആട്ടിൻ പാലു കാച്ചുന്നതിനും പിറ്റേ ദിവസം രാവിലെ അദ്ദേഹത്തിന് പല്ല് തേയ്ക്കുവാനുള്ള ആര്യവേപ്പിൻ തണ്ട് ബ്രഷ്പോലെ ആക്കുവാനുമുള്ള ജോലിയിൽ ഏർപ്പട്ടിരിക്കുന്നതു കണ്ടു. അതുകൊണ്ട് അവരെ ബുദ്ധിമുട്ടിക്കാതെ കെട്ടിടത്തിന്റെ പുറത്തു നിന്നു. കുറച്ചു കഴിഞ്ഞപ്പോൾ ഗാന്ധിജി ഒരു കാറിൽ അവിടെയെത്തി. നേരം വൈകിയതുകൊണ്ട് ഉടനെ ഭക്ഷണം കഴിച്ച് കിടക്കുവാൻ തയാറായി. ആ കെട്ടിടത്തിന്റെ തെക്കു ഭാഗത്തുള്ള ഒരു കട്ടിലാണ് അദ്ദേഹത്തിനു കിടക്കുവാൻ തയാറാക്കിയത്. ഭക്ഷണം കഴിഞ്ഞ് അദ്ദേഹം കിടന്നപ്പോൾ മീരാബഹൻ അദ്ദേഹത്തിന്റെ തലയിൽ എന്തോ തൈലം പുരട്ടി തലോടുവാൻ തുടങ്ങി. ആ സമയത്ത് ശ്രീമതി മുക്കാപ്പുഴ കാർത്ത്യായനി അമ്മ അവിടെ വന്ന് എന്നോട് കുട്ടീ വരൂ, ഞാൻ ഗാന്ധിജിക്കു പരിചയപ്പെടുത്തിക്കൊടുക്കട്ടെ എന്നു പറഞ്ഞ് ഗാന്ധിജിയുടെ അടുക്കലേക്ക് കൊണ്ടുപോയി.

സ്കൂളിൽ എന്റെ കൂടെ ഒരുമിച്ച് അധ്യാപികയായിരുന്ന കാർത്ത്യായനിഅമ്മ ഉദ്യോഗം രാജിവച്ച് സ്വാതന്ത്ര്യസമരത്തിൽ പങ്കു ചേർന്ന് ജയിലിൽ പോയി മടങ്ങിവന്ന കാലമായിരുന്നു അത്. ഗാന്ധിജിയുടെ അടുക്കൽ ചെന്നപ്പോൾ " This is Mrs. Kurur Neelakandan Namboothiripad, she is a teacher in a Govt. school" എന്ന് പറഞ്ഞുകൊണ്ടാണ് പരിചയപ്പെടുത്തിയത്. എന്തുകൊണ്ട് ഉദ്യോഗം



*തിരുവിതാംകൂർ സന്ദർശന വേളയിൽ (1937 ജനുവരി) ഗാന്ധിജി നെയ്യാറ്റിൻകര യിൽ ഒരു രാത്രി താമസിച്ച മുറി – ഡോ. ജി. രാമച ന്ദ്രന്റെ വീട്ടിലെ ഈ മുറി ഇന്നും ഒരു സ്മാരകമായി സൂക്ഷിക്കുന്നു.*

രാജിവച്ച് സ്വാതന്ത്ര്യസമരത്തിൽ ചേരാത്തതെന്ന് ശാസിക്കും എന്ന് ഉദ്ദേശിച്ചായിരിക്കാം കാർത്ത്യായനിഅമ്മ എന്നെ ഗവൺമെന്റ് ഉദ്യോഗസ്ഥ ആണെന്നുപറഞ്ഞ് പരിചയപ്പെടുത്തിയത്. അന്ന് ഗാന്ധിജി എന്നോട് എന്താണ് സ്വാതന്ത്ര്യസമരത്തിൽ ചേരാത്തതെന്ന് ചോദിക്കുകമാത്രം ചെയ്തിരുന്നാൽപ്പോലും ഞാൻ എന്റെ വിഷമതകളെല്ലാം മറന്ന് ഉദ്യോഗം രാജിവയ്ക്കാൻ തയാറാകുമായിരുന്നു. പക്ഷേ അദ്ദേഹത്തിന്റെ പ്രതികരണം ഞങ്ങൾ ആരും നിരീക്ഷിക്കാത്തവിധത്തിൽ ആയിരുന്നു. കാർത്ത്യായനി അമ്മ പറഞ്ഞുതീർന്നതും അദ്ദേഹം പ്രതികരിച്ചു. "Yes that is what Malayalee ladies generally do." എന്നുപറഞ്ഞ് അദ്ദേഹത്തിന്റെ പ്രസിദ്ധമായ പൊട്ടിച്ചിരിയും കഴിഞ്ഞ ഉടനെ വേറെ അഭിപ്രായം ഒന്നും പറയാതെ "But where is Namboothiripad?" എന്ന് ചോദിക്കുകയാണ് ഉണ്ടായത്.

ഞാൻ ഉദ്യോഗം രാജിവെച്ച് സ്വാതന്ത്ര്യസമരത്തിൽ ചേർന്നിരുന്നെ

ങ്കിൽ പിന്നത്തെ ജീവിതം താങ്ങാനാത്തവിധം ദുഷ്കരമായിത്തീരുകയും, പിന്നീട് ഇന്നേവരെ എനിക്ക് ചെയ്യാൻ സാധിച്ചിട്ടുള്ള സാമൂഹിക സേവനങ്ങളും രാഷ്ട്രീയസേവനങ്ങളും ഒട്ടും തന്നെ ചെയ്യാൻ സാധിക്കാതെ വരികയും ചെയ്യുമെന്ന് ഗാന്ധിജിക്ക് ഒരു ഉൾപ്രേരണ ഉണ്ടായിട്ടായിരിക്കാം അന്നദ്ദേഹം അങ്ങനെ പ്രതികരിച്ചത്. ഇന്ന് എനിക്ക് എന്റെ കഴിഞ്ഞകാല ജീവിതം സംബന്ധിച്ച് ഒരു പശ്ചാത്താപവും ഇല്ല. എന്നാൽ കൃതാർഥതയും ഉണ്ട്. നമ്പൂതിരിപ്പാടിനും എന്നോട് പരിപൂർണ്ണ യോജിപ്പുണ്ട്.

## ക്ഷേത്രപ്രവേശന സത്യഗ്രഹം

മഹാരാജാവ് ശ്രീചിത്തിര തിരുനാൾ തിരുവിതാംകൂറിൽ ക്ഷേത്ര പ്രവേശനവിളംബരം മൂലം ഹരിജനങ്ങൾക്ക് പ്രവേശനം അനുവദിച്ചിട്ടും കൊച്ചിയിൽ കൊച്ചി മഹാരാജാവ്, ഗുരുവായൂർ ക്ഷേത്രട്രസ്റ്റിയായ സാമൂതിരി കൊച്ചിയിലും മലബാറിലുമോ ഹരിജനങ്ങൾക്ക് ക്ഷേത്ര പ്രവേശനം അനുവദിക്കാൻ തയാറായില്ല. അതുകൊണ്ട് അവരെക്കൊണ്ട് ക്ഷേത്രപ്രവേശനം അനുവദിപ്പിക്കാൻ നിർബന്ധിക്കാനായി പല ശ്രമങ്ങൾ ചെയ്തിട്ടും സാധിക്കാതെ കേളപ്പജി ഗുരുവായൂരിൽ ക്ഷേത്രകവാടത്തിൽ സത്യഗ്രഹം ഇരിക്കുവാൻ തുടങ്ങി. പലരും അദ്ദേഹത്തോടൊപ്പം സത്യ ഗ്രഹം അനുഷ്ഠിച്ചു. പക്ഷേ ഫലമുണ്ടായില്ല. അവരെ പ്രകോപിപ്പിക്കാ നായി കേളപ്പജി അറ്റകയ്യായി മരണം വരെ ഉപവാസം തുടങ്ങി. എന്നിട്ടും സാമൂതിരിക്ക് ക്ഷേത്രപ്രവേശനം അനുവദിക്കാനുള്ള ധൈര്യം ഉണ്ടായില്ല. ഉപവാസം കൊണ്ട് കേളപ്പജിയുടെ ആരോഗ്യം ക്ഷയിച്ച് അദ്ദേഹത്തിന്റെ ജീവൻ പോലും നഷ്ടത്തിലാകുമോ എന്ന ഭയം ജനിപ്പിച്ചു. ആര് എന്തു പറഞ്ഞിട്ടും കേളപ്പജി ഉപവാസം അവസാനിപ്പിക്കാൻ തയാറായില്ല. അവസാനം ഗാന്ധിജി ഉപവാസം അവസാനിപ്പിക്കാൻ കമ്പിയടിക്കുകയാ ണെങ്കിൽ മാത്രം ഉപവാസം നിർത്താമെന്ന് കേളപ്പജി ശഠിച്ചതുകൊണ്ടാണ് ഗാന്ധിജിയെക്കൊണ്ട് കമ്പിയടിപ്പിക്കാനുള്ള ശ്രമത്തിന്, അദ്ദേഹത്തെ കാണാൻ കെ. മാധവൻ നായരെയും കുറൂർ നമ്പൂതിരപ്പാടിനെയും സബർമതി ആശ്രമത്തിലേക്ക് പോകുവാൻ നിയോഗിച്ചത്. അതനുസരിച്ച് ആശ്രമത്തിലേക്കുപോയി. അവിടെച്ചെന്നപ്പേൾ പണ്ഡിറ്റ് മദൻമോഹൻ മാളവ്യ ഗാന്ധിജിയോടൊപ്പമുണ്ടായിരുന്നു. അദ്ദേഹം വിവരം അറിഞ്ഞപ്പോൾ വല്ലാതെ പരിഭ്രമിച്ചു. കേളപ്പജിയുടെ ജീവൻ രക്ഷിക്കാൻ അദ്ദേഹം കമ്പിയടിച്ചാൽ മതിയോ എന്ന് അന്വേഷിച്ചു. അപ്പോൾ കേളപ്പജി അതിന് വഴിപ്പെടില്ല എന്നറിഞ്ഞപ്പോൾ മാളവ്യജി വല്ലാതെ അസ്വസ്ഥനായി. പിറ്റേ ദിവസം രാവിലെ മാധവൻ നായർക്കും നമ്പൂതിരിപ്പാടിനും ഗാന്ധിജിയെ സന്ദർശിക്കാനുള്ള ഏർപ്പാടു ചെയ്തു.

അതനുസരിച്ച് പിറ്റേദിവസം രാവിലെ 9 ന് കുറച്ചു മുമ്പ് മാധവൻ നായരും നമ്പൂതിരിപ്പാടും അടുത്തുചെന്നു. അദ്ദേഹം അപ്പോൾ നിലത്തു

കുനിഞ്ഞിരുന്ന് എഴുതുകയായിരുന്നു. അവർ രണ്ടുപേരും മുമ്പിൽ വന്നിട്ടുണ്ടെന്ന് അറിഞ്ഞില്ല. ക്ലോക്കും വാച്ചും ഇല്ല. എങ്കിലും 9 മണിക്ക് തലപൊന്തിച്ച് അവരെ രണ്ടുപേരെയും നോക്കി. അദ്ദേഹത്തിന്റെ മുമ്പിൽ ഇരിക്കാൻ പറഞ്ഞു. ഗാന്ധിജിയെ നമസ്കരിച്ച ശേഷം രണ്ടു പേരും നിലത്തിരുന്നു. ഉടനെ അദ്ദേഹം പറയാൻ തുടങ്ങി. ആദ്യം ചോദിച്ചത് കേളപ്പന് ഉൾപ്രേരണ ഉണ്ടായിട്ടാണോ സത്യഗ്രഹം അനുഷ്ഠിക്കുന്നത് എന്നാണ്. അതോടൊപ്പം ഒരു സത്യഗ്രഹിക്ക് ഉണ്ടാകേണ്ട ഗുണങ്ങളും യോഗ്യതകളും എന്തെല്ലാമാണെന്ന് വിശദീകരിച്ചു - അതിൽ ഒരു സത്യഗ്രഹിക്ക് ഏറ്റവും പ്രധാനമായി വേണ്ടത് ഇച്ഛാഭംഗം ഇല്ലാതിരിക്കൽ ആണ്. കേളപ്പൻ ഒരു ഉത്തമ സത്യഗ്രഹിയായി, ഉൾപ്രേരണ കൊണ്ടാണോ സത്യഗ്രഹം അനുഷ്ഠിക്കുന്നതെന്ന് അദ്ദേഹം ചോദിച്ചു. അതല്ല സത്യഗ്രഹം കൊണ്ട് കാര്യം സാധിക്കാത്തതുകൊണ്ടുള്ള നിരാശകൊണ്ടാണ് ഉപവാസം തുടങ്ങിയതെന്ന് ഗാന്ധിജിയോട് പറഞ്ഞപ്പോൾ അദ്ദേഹം ഉടനെ കമ്പിയടിക്കാം എന്നു പറഞ്ഞു. ഉടനെ സന്ദേശം കേളപ്പജിക്ക് എത്തി. അദ്ദേഹം ഉപവാസം നിർത്തി. എന്നാൽ അദ്ദേഹത്തോടൊപ്പം പൊതുജനങ്ങളും ഹരിജനങ്ങളും ക്ഷേത്രപ്രവേശ നത്തിന് തയാറാണോ എന്ന് അറിയാൻ വേണ്ടി ഗുരുവായൂരിൽ ഒരു റഫറന്റം നടത്താൻ തയാറായി. അക്കാലത്താണ് കസ്തൂർബാ ഗാന്ധി, രാജഗോപാലാചാരി മുതലായ നേതാക്കൾ തൃശൂരിൽ വന്ന് നമ്പൂതിരിപ്പാടിന്റെ അതിഥികളായി ടി.സി. ഹൗസിൽ താമസിച്ചത്.

# വിവാഹസമ്മാനമായി ലഭിച്ച വെള്ളിപ്പാത്രം ഗാന്ധിജിക്കു നൽകിയപ്പോൾ

**തറമൽ കൃഷ്ണൻ**

***മലബാറിലെ പ്രമുഖ സ്വാതന്ത്ര്യസമരസേനാനിയും ഗാന്ധിഭക്തനുമായിരുന്നു തറമൽ കൃഷ്ണൻ. ഗാന്ധിജിയെ കണ്ട ദിനങ്ങളും അദ്ദേഹത്തിന് വിവാഹസമ്മാനമായി ലഭിച്ച വെള്ളിപ്പാത്രം താനും ഭാര്യയും കൂടി നൽകിയതും ഓർമിക്കുകയാണ് ലേഖനത്തിൽ...***

എന്റെ ഭാര്യാപിതാവ് കല്ലായിയിലെ ഒരു പ്രമാണിയായിരുന്നെങ്കിലും അദ്ദേഹത്തിന്റെ മക്കളുടെ വിവാഹം ഗാന്ധിജിയുടെ അനുയായിയായിരുന്ന കേളപ്പജിയുടെ സിദ്ധാന്തങ്ങൾക്കനുസരിച്ച് ആർഭാടരഹിതമായി നടത്താൻ നിശ്ചയിച്ചിരുന്നു. ഞാൻ അന്ന് എന്റെ സ്വദേശമായ വടകരയിലെ ഒരു എളിയ കോൺഗ്രസ് പ്രവർത്തകനായിരുന്നു. വിവാഹം നിശ്ചയിച്ച ശേഷം ഞാൻ ചൊക്ലിയിൽ ഒരു പൊതുയോഗത്തിൽ പങ്കെടുക്കാൻ പോയിരുന്നു. പൊതുയോഗ ശേഷം രാത്രിയിൽ ഉറങ്ങിയത് പ്രസിദ്ധ സ്വാതന്ത്ര്യ സമരപോരാളിയായ മൊയാരത്ത് ശങ്കരന്റെ വീട്ടിലായിരുന്നു. കേളപ്പജിയുടെ ഒരു പ്രിയശിഷ്യനാണെന്ന് അവകാശപ്പെടാവുന്ന എന്നോട് കേളപ്പജി ഇങ്ങനെ പറഞ്ഞു. "നിന്റെ വിവാഹം കഴിഞ്ഞോ? കല്ലായിയിലെ എന്റെ സുഹൃത്ത് മരവ്യാപാരി കുഞ്ഞമ്പുവിന്റെ മകളെയാണ് വിവാഹം കഴിക്കാൻ നിശ്ചയിച്ചത് എന്നു കേട്ടു. കുഞ്ഞമ്പു എന്റെ സുഹൃത്ത് മാത്രമല്ല ഞങ്ങൾ രണ്ടുപേരും കോട്ടയ്ക്കൽ കണാരൻ ഗുരുക്കളുടെ കീഴിൽ പയറ്റ് അഭ്യസിച്ചവരുമാണ്. കുഞ്ഞമ്പു പണക്കാരനാണെങ്കിലും മകളുടെ വിവാഹം ആഡംബരമൊന്നുമില്ലാതെ നടത്തി മാതൃക കാട്ടുവാൻ നീ അയാളെ നിർബന്ധിക്കണം". അക്കാലത്ത് ആഡംബരത്തോടു കൂടിയ വസ്ത്രങ്ങളണിഞ്ഞാണ് സ്ത്രീപുരുഷന്മാർ വിവാഹത്തിൽ പങ്കെടുക്കാറുള്ളത്.

"നിന്റെ വിവാഹത്തിൽ പങ്കെടുക്കുന്നവർ സ്ത്രീപുരുഷഭേദമെന്യേ ഖദർ മാത്രമേ ധരിക്കുകയുള്ളൂ എന്ന് നീ നിഷ്കർഷിക്കണം. അതിനു പുറമേ വിവാഹപ്പാർട്ടിയിൽ സമുദായവ്യത്യാസമില്ലാതെ ഹരിജനങ്ങളടക്കം എല്ലാവരെയും ക്ഷണിക്കണം". കേളപ്പജിയുടെ നിർദേശം പ്രത്യക്ഷരം പാലിച്ചുകൊണ്ടായിരുന്നു ഞങ്ങളുടെ വിവാഹം.

1934 ൽ ഗാന്ധിജി മലബാർ സന്ദർശിച്ചപ്പോഴാണ് സുപ്രസിദ്ധമായ കൗമുദിസംഭവമുണ്ടായത്. വടകര ആലഞ്ചേരി കോവിലകത്തെ രാമവർമ രാജാവിന്റെ വിദ്യാർഥിയായിരുന്ന മകൾ കൗമുദിക്കുട്ടി തന്റെ ആഭരണങ്ങളെല്ലാം ഗാന്ധിജിക്കു സമർപ്പിച്ചു. ഗാന്ധിജി ആവശ്യപ്പെട്ടതനുസരിച്ച് മേലിൽ ആഭരണങ്ങൾ ധരിക്കുകയില്ലന്നു പ്രതിജ്ഞയും ചെയ്തു.

വടക്കേ മലബാറിലെ സന്ദർശനം കഴിഞ്ഞ് ഗോപാലപുരത്തുകൂടി കോഴിക്കോട്ടേക്ക് തിരിച്ചുപോകുന്ന വഴിക്കാണ് എനിക്കും ഭാര്യ സുനന്ദയ്ക്കും വന്ദ്യവയോധികയായ ഞങ്ങളുടെ മുത്തശ്ശിക്കും മൂരാട് കടവത്ത് വച്ച് ഗാന്ധിജിയെ കാണാൻ അസുലഭാവസരം ലഭിച്ചത്. (അന്ന് മൂരാട് കടവത്തു പാലം ഉണ്ടായിരുന്നില്ല.) ഈ അവസരത്തിലാണ് ഞങ്ങൾക്ക് വിവാഹസമ്മാനമായി ലഭിച്ച വെള്ളിത്തളികയിൽ മധുരനാരങ്ങയും റോസാപ്പൂവും നിരത്തിവച്ച് എന്റെ ഭാര്യ ഗാന്ധിജിക്കു സമർപ്പിച്ചത്.

ചങ്ങാടത്തിൽ കയറ്റിയ കാറിന്റെ പിൻസീറ്റിൽ ഇരുന്നുകൊണ്ട് കൈകൾ രണ്ടും നീട്ടി സ്വതഃസിദ്ധമായ പുഞ്ചിരിയോടു കൂടി "Is that for me?" എന്നു ചോദിച്ചുകൊണ്ട് ഗാന്ധിജി താലം ഏറ്റുവാങ്ങി.



മധുരനാരങ്ങയും റോസാപ്പൂവും മടിയിൽ ചൊരിഞ്ഞ് താലം ഉയർത്തിപ്പിടിച്ച് "Is this also for me?" എന്നു ചോദിച്ചു. ഉടനെ ഭാര്യ 'Yes Bapuji' എന്നു പറഞ്ഞു. ഉടനെ അത് സദയം സ്വീകരിച്ച് വഴിനീളെ കിട്ടിയിരുന്ന സമ്മാനങ്ങളുടെ കൂട്ടത്തിൽ വച്ചു. അന്നു വൈകുന്നേരം കോഴിക്കോട് കടപ്പുറത്തു ചേർന്ന വമ്പിച്ച പൊതുയോഗത്തിൽ ഈ വെള്ളിത്തളിക മുന്നൂറിൽപ്പരം രൂപയ്ക്ക് ലേലം ചെയ്ത്, തുക ഹരിജൻഫണ്ടിലേക്കു നൽകി. ഗാന്ധിജിയുടെ സന്നിധിയിൽ നിന്നു മടങ്ങി ഞങ്ങളുടെ കാറിൽ തിരിച്ചെത്തിയ ഉടനെ എന്റെ ഭാര്യയോട് മുത്തശ്ശി ശ്രീനാരായണഗുരുവിനെ സൂചിപ്പിച്ചുകൊണ്ട് പറഞ്ഞു. "മോളേ കണ്ടില്ലേ വലിയ സ്വാമിയെപ്പോലെയുണ്ട്". ഗുരുദേവൻ ഒന്നിലധികം തവണ മുത്തശ്ശിയുടെ അഴിയൂരിലുള്ള വീട്ടിൽ താമസിച്ചിട്ടുണ്ട്. ഗാന്ധിജിയെ കാണുന്നതിനു മുമ്പുതന്നെ വിവാഹാനന്തരം ഞങ്ങൾ രണ്ടുപേരും ഖാദി മാത്രമേ ധരിക്കുമായിരുന്നുള്ളു. ഭാര്യ സുനന്ദ അന്ത്യശ്വാസം വലിച്ചതും ഖദർ ധരിച്ചുകൊണ്ടുതന്നെയായിരുന്നു. എനിക്കും ഖാദി ധരിച്ചുകൊണ്ട് അന്ത്യശ്വാസം വലിക്കണമെന്നുതന്നെയാണ് ആഗ്രഹം. ഇതിന്റെ പിന്നിൽ ചരിത്രപരമായ ഒരു കാരണം കൂടി ഉണ്ട്.

ഗാന്ധിജിയെ ഞാൻ ആദ്യം കാണുന്നത് 1926 ൽ കോഴിക്കോട് സന്ദർശിച്ച അവസരത്തിലായിരുന്നു. അന്നു ഞാൻ മലബാർ ക്രിസ്ത്യൻ കോളേജിൽ ഇന്റർ മീഡിയറ്റ് വിദ്യാഥിയായിരുന്നു. ഗാന്ധിജി കോഴിക്കോട് സന്ദർശിക്കുന്ന വിവരം പത്രത്തിൽ കണ്ട ഉടനെ കുറച്ച് വിദ്യാർഥികൾ ഒരു യോഗം വിളിക്കാനും അതിൽവച്ച് ഗാന്ധിജിക്ക് ഒരു മംഗളപത്രം സമർപ്പിക്കാനും തീരുമാനിച്ചു. ഈ വിദ്യാർഥികളിൽ കോഴിക്കോട് മേയറെപ്പോലെ പല സ്ഥാനങ്ങളും വഹിച്ച മഞ്ചുനാഥ റാവുവും മറ്റും പെടും. ഈ യോഗത്തിൽ അധ്യക്ഷസ്ഥാനം വഹിക്കാൻ കെ. മാധവൻ നായരെ ക്ഷണിക്കാനും ഐകകണ്ഠ്യേനയാണ് തീരുമാനിച്ചത്. മാധവൻ നായരെ ക്ഷണിക്കാൻ വീട്ടിൽച്ചെന്ന ഞങ്ങളോട് 'ഖദർ ധരിക്കാത്ത നിങ്ങളുടെ ക്ഷണം സ്വീകരിക്കാൻ ഞാൻ ഗാന്ധിജിയെ അനുവദിക്കുകയില്ല' എന്ന് ക്രോധത്തോടെ പറഞ്ഞു. മാധവൻ നായരുടെ അനുവാദമില്ലാതെ ഗാന്ധിജി ഒരു പൊതുപരിപാടിയിലും പങ്കെടുക്കില്ലെന്ന് കോൺഗ്രസ് കമ്മിറ്റി തീരുമാനിച്ചുകഴിഞ്ഞിരുന്നു. ഈ തീരുമാനം വിശേഷിച്ചും മാധവൻ നായർ പങ്കെടുത്ത യോഗത്തിന്റേതായിരുന്നു. നിരാശയുടെ വക്കിലെത്തിയ ഞങ്ങളുടെ ദയനീയ മുഖഭാവം കണ്ടിട്ടാകണം ഒരു മണിക്കൂറിലേറെ ശകാരവർഷം ചൊരിഞ്ഞശേഷം, 500 രൂപ ഗാന്ധിജിയുടെ ഖാദിഫണ്ടിലേക്ക് പിരിച്ചുകൊടുക്കുകയാണെങ്കിൽ ഗാന്ധിജിയുടെ അനുവാദം വാങ്ങിത്തരാമെന്ന് മാധവൻ നായർ പറഞ്ഞു. ആ നിമിഷം മുതൽ ഞങ്ങൾ വളരെ വിഷമിച്ച് 500 രൂപ പിരിച്ച് മാധവൻ നായരെ ഏൽപ്പിച്ചു. വിദ്യാഥികളുടെ മംഗളപത്രം സ്വീകരിക്കുവാൻ

ഗാന്ധിജിയുടെ അനുവാദം വാങ്ങി.

ഇന്ന് ഗാന്ധിറോഡ് എന്നറിയപ്പെടുന്ന ഇവാൻസ് റോഡിലായിരുന്നു പൊതുയോഗം ചേർന്നത്. ഞങ്ങൾ യോഗത്തിന്റെ വളന്റിയർമാരായി പ്രവർത്തിച്ചുകൊണ്ട് പ്ലാറ്റ്ഫോമിനടുത്തായി നിലയുറപ്പിച്ചു. പരേതനായ യു. ഗോപാലമേനോനായിരുന്നു വളന്റിയർ ക്യാപ്റ്റൻ. ഞങ്ങളിൽ പലരും ഗാന്ധിജിയെ ആദ്യമായിക്കണ്ടത് കല്ലായി റെയിൽവേ സ്റ്റേഷനിൽവച്ചായിരുന്നു. മദിരാശി മെയിലിൽ ഗാന്ധിജി വരുന്നുണ്ടെന്നറിഞ്ഞ് കോഴിക്കോട് സ്റ്റേഷനിൽ ജനങ്ങൾ തടിച്ചുകൂടി. അപ്പോഴാണ് സ്റ്റേഷൻ മാസ്റ്റർ തന്ന വിവരമനുസരിച്ച് ഞങ്ങൾ കല്ലായിയിലേക്ക് ഓടിയത്. ഗാന്ധിജിക്കുവേണ്ടി കല്ലായിയിൽ വണ്ടിനിർത്താൻ തീരുമാനിക്കുകയായിരുന്നു. റെയിൽവേ ജീവനക്കാർ ഇരുമ്പുവേലി പൊളിച്ചു മാറ്റി. ഏതാനും മിനിട്ടുകൾക്കു ശേഷം ഒരിക്കലും മെയിൽ നിർത്താത്ത സ്റ്റേഷനിൽ എല്ലാവരെയും അത്ഭുതപ്പെടുത്തിക്കൊണ്ട് മദിരാശി മെയിൽ വന്നുനിന്നു. ഗാന്ധിജി സഞ്ചരിച്ച 3 ാം നമ്പർ ബോഗി കമ്പിവേലി പൊളിച്ചുമാറ്റിയ ഭാഗത്തു വന്നുനിന്നു. വണ്ടി നിർത്തിയ ഉടനെ കോൺഗ്രസ് നേതാവായ മുഹമ്മദ് അബ്ദുൾ റഹ്മാൻ സാഹിബ് വണ്ടിയിൽ ചാടിക്കയറി ചുരുട്ടി തലയിണയായി വച്ചിരുന്ന പെട്ടി എടുത്തു ധൃതിയിൽ we have to get down here, eh? എന്നുപറഞ്ഞുകൊണ്ട് കതകിനടുത്തേക്ക് നീങ്ങി. അപ്പോഴേക്കും സ്റ്റേഷൻപരിസരം ജനനിബിഡമായിക്കഴിഞ്ഞിരുന്നു. ഉടനെ കോഴിപ്പുറത്ത് മാധവമേനോനെപ്പോലുള്ളവർ അനുഗമിച്ച് ഗാന്ധീ കീ ജയ് തുടങ്ങിയ ജയ് വിളികളോടെ സ്റ്റേഷനു വെളിയിൽ നിർത്തിയിരുന്ന കാറിൽ കയറി നാഗ്ജി സേഠിന്റെ പന്നിയങ്കരയിലുള്ള വീട്ടിലേക്കു പോയി.

വൈകുന്നേരമായിരുന്നു ഗാന്ധിറോഡിലെ പരിപാടിയും പ്രസംഗവും മംഗളപത്രസമർപ്പണവും. യോഗത്തിൽ പതിനായിരക്കണക്കിന് ജനങ്ങൾ തടിച്ചുകൂടിയിരുന്നു. ആദ്യമായി മംഗളപത്രസമർപ്പണമാണ് നടന്നത്. യോഗത്തിൽ വായിച്ചു സമർപ്പിച്ച മംഗളപത്രങ്ങൾ ഓരോന്നും മുൻകൂട്ടി അയച്ചുകൊടുത്തതായിരുന്നു. നൂറുകണക്കിന് മംഗളപത്രങ്ങൾക്കോരോന്നിനും ഗാന്ധിജി മറുപടി പറഞ്ഞു. അതിൽ വിദ്യാർഥികൾ സമർപ്പിച്ച മംഗളപത്രത്തിൽ 'we shall took up on wearing of khadi as solemn religious duty' എന്ന് പ്രസ്താവിച്ചിരുന്നു. അതിന് ഗാന്ധിജി തന്റെ മറുപടിയിൽ "Students are quick in making promises and quicker in breaking them" എന്നുപറഞ്ഞത് പ്രത്യേകം പ്രസ്താവ്യമാണ്. ഇതു കേട്ട ഉടനെ ഞാനടക്കം ചിലർ 'We shall never break these promises' എന്ന് ഉറപ്പുപറഞ്ഞതും ഞാനിന്നും ഓർക്കുന്നു.

പിന്നീട് ഞാൻ മദിരാശിയിൽ ഡോ. അൻസാരിയുടെ അധ്യക്ഷതയിൽ നടന്ന കോൺഗ്രസ് സമ്മേളനത്തിലാണ് ഗാന്ധിജിയെ കണ്ടത്. അന്ന്

കേവലമൊരു സന്ദർശകനായ എനിക്ക് ഗാന്ധിജിയുടെ അടുത്തുതന്നെ ഇരിക്കാൻ ഭാഗ്യമുണ്ടായി. സമ്മേളനം തുടങ്ങിയതോടു കൂടി പണ്ഡിറ്റ് നെഹ്രു, ശത്രുവിന്റെ യുദ്ധം തങ്ങൾക്ക് അനുകൂലമായി ഉപയോഗിക്കേണ്ടതാണെന്നുള്ള War Danger എന്ന പ്രമേയം അവതരിപ്പിച്ചു. സുഭാഷ്ചന്ദ്ര ബോസ് അതിനെ പിന്താങ്ങി. പ്രമേയം വോട്ടിനിട്ടപ്പോൾ ഗാന്ധിജിയുടെ ആഗ്രഹത്തിനനുസരിച്ച് പ്രമേയം തള്ളിപ്പോയി. പ്രമേയം തള്ളിയതോടെ ഗാന്ധിജി തന്റെ ഇടവും വലവും ഇരുന്നിരുന്ന രണ്ടു നേതാക്കളുടെയും പുറം തലോടിക്കൊണ്ടിരുന്നു. ഉടനെ നെഹ്രു 'withdraw the resolution' എന്ന് ഉച്ചത്തിൽ പ്രഖ്യാപിച്ചതിനു ശേഷം ഇരുന്നിടത്തുനിന്നും ഇറങ്ങിപ്പോയി.

ഈ പ്രമേയത്തിന്റെ അന്തസ്സത്തയാകാം പിന്നീട് കോൺഗ്രസിന്റെ പ്രവർത്തനപരിപാടിയായത്.



*ക്ഷേത്രപ്രവേശന വിളംബരത്തിന് രണ്ടു മാസങ്ങൾക്കുശേഷം 1937 ജനുവരി 12 ന് ഗാന്ധിജി തിരുവനന്തപുരത്ത് തമ്പാനൂർ മൈതാനത്തു നടന്ന സമ്മേളനത്തിൽ.*
*(കടപ്പാട്: ദി ഹിന്ദു ആർക്കൈവ്സ്)*

# ഗാന്ധിജി – അയ്യൻകാളി കൂടിക്കാഴ്ച

ചൊവ്വര ജെ. ശിവരാമൻ

ഭാരതജനതയുടെ ആത്മാഭിമാനം സടകുടഞ്ഞെഴുന്നേററ കാലഘട്ടം. ബ്രിട്ടീഷ് സിംഹാസനം അർധനഗ്നനായ ഫക്കീറിന്റെ ആത്മശക്തിക്കു മുമ്പിൽ വിറകൊണ്ടിരുന്ന കാലം. സാമ്രാജ്യത്വത്തിന്റെ വമ്പിച്ച സൈനികശക്തി, ഇന്ത്യൻ ജനതയുടെ ദേശാഭിമാനോജ്ജ്വലമായ എതിർപ്പിന്റെ കൊടുങ്കാറ്റിൽ ആടിയുലഞ്ഞുകൊണ്ടിരുന്ന കാലഘട്ടം. ഇങ്ങ് ഭാരതത്തിന്റെ തെക്കേ അറ്റത്ത് തിരുവിതാംകൂർ സംസ്ഥാനത്തിലെ ഭരണാധികാരിയായിരുന്ന ശ്രീചിത്തിര തിരുനാൾ മഹാരാജാവ് പ്രഖ്യാപിച്ച വിശ്വപ്രസിദ്ധമായ ക്ഷേത്രപ്രവേശനവിളംബരം ഭാരതത്തിലെ യാഥാസ്ഥിതികരെയെല്ലാം കിടിലംകൊള്ളിച്ചിരുന്നു.

ചരിത്രപ്രസിദ്ധമായ പ്രസ്തുത വിളംബരം മനുഷ്യസ്നേഹിയും ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിന്റെ മുന്നണിപ്പോരാളിയുമായിരുന്ന ഗാന്ധിജിയുടെ കർണപുടങ്ങളിലുമെത്തി. മനുഷ്യനും മനുഷ്യനും തമ്മിലുള്ള അകൽച്ചക്ക് വിരാമമിട്ട വിളംബരകർത്താവിനെ നേരിൽക്കണ്ട് അനുമോദിക്കാനാണ് അദ്ദേഹം തിരുവിതാംകൂറിലേക്ക് തീർഥയാത്രയായി എത്തിയത്.

1937 ജനുവരി 13 (?) വൈകുന്നേരം ആറു മണി. അസ്തമയ സൂര്യന്റെ ചെങ്കതിർനാളങ്ങൾ തിരുവനന്തപുരം നഗരിയെ കോൾമയിർ കൊള്ളിച്ച്, രാജകൊട്ടാരവും പരിസരങ്ങളും സമസ്ത പ്രജകളും ഉത്ക ണ്ഠയുടെ നിമിഷങ്ങൾ എണ്ണിയെണ്ണിക്കഴിയുകയാണ്.

അന്നത്തെ ഭരണവർഗാധിപരായ ബ്രിട്ടീഷ് സിംഹാസനത്തിനെതിരെ പടവെട്ടുന്ന ഉഗ്രശത്രു കൊച്ചു തിരുവിതാംകൂറിൽ എത്തിയിരിക്കുന്നു. മഹാരാജാവും സൈന്യങ്ങളും സൈന്യാധിപരും പകച്ചുനിൽക്കുകയാണ്.

ജനങ്ങൾ ആഹ്ലാദവും അദ്ഭുതവും കൊണ്ടു മതിമറന്ന് ഒന്നിച്ചൊഴുകിയെത്തി. തിരുവനന്തപുരം യൂണിവേഴ്സിറ്റി സ്റ്റേഡിയം മനുഷ്യസാഗരമായി മാറി.

സൂര്യനസ്തമിക്കാത്ത ബ്രിട്ടീഷ് ചക്രവർത്തിയുടെ അധീനതയിലായിരുന്നു അന്ന് തിരുവിതാംകൂർ ഭരണകൂടം. ബ്രിട്ടീഷ് ഭരണകൂടത്തെ സൈ്വരംകെടുത്തിയിരുന്ന ഒരു മുഖ്യശത്രുവിനെ മഹാരാജാവ് എങ്ങനെ സ്വീകരിക്കുമെന്നായിരുന്നു ജനങ്ങളുടെ ആകാംക്ഷ. സകലരും നിശ്ശബ്ദർ. ഉദ്വേഗം മുറ്റിനിന്ന ഒരു നിമിഷത്തിൽ മഹാത്മാഗാന്ധി അധ്യക്ഷവേദിയിൽ ഉപവിഷ്ഠനായി. സർക്കാർ സൈന്യങ്ങൾ, കുതിരപ്പട എന്നിവ എല്ലാ പ്രൗഢിയോടെയും നിരന്നുനിൽക്കുകയായിരുന്നു. അതാ, ദീർഘകായനായ അസ്ഥിമാത്രമായ ഗാന്ധിജി, തൊഴുകൈയോടെ നാലുപാടുംനോക്കി. ഖദർ മുണ്ട് മുട്ടുവരെ എത്തുന്നതു മാത്രം.

മനുഷ്യസ്നേഹത്തിന്റെ ആ അമൃതധാര, പുഞ്ചിരിച്ചുകൊണ്ട് മേശമേൽ ഇരിപ്പുറപ്പിച്ചു. ആഹ്ലാദം കൊണ്ടു മതിമറന്ന ജനത എഴുന്നേറ്റുനിന്ന് നമസ്കരിച്ചു. ഉച്ചത്തിൽ കയ്യടിച്ച് സ്വാഗതമരുളി. അര മണിക്കൂറിലധികം നീണ്ടുനിന്ന കയ്യടി നിലച്ചു. ഒരു മൊട്ടുസൂചി വീണാൽപ്പോലും കേൾക്കത്തക്ക നിശ്ശബ്ദത അവിടെ തളംകെട്ടിനിന്നു.

മ്യൂസിയത്തിന്റെ ചുറ്റുമുള്ള മൺഭിത്തിയിൽ നോക്കുമ്പോൾ മനുഷ്യശിരസ്സല്ലാതെ മറ്റൊന്നും കാണാനില്ലായിരുന്നു. തെക്കുവശത്തെ മൺതിട്ടയിലായിരുന്നു ഈ ലേഖകൻ.

ഗാന്ധിജി പ്രസംഗം ആരംഭിച്ചു. ഇംഗ്ലീഷിലെ പ്രസംഗം യശഃശരീരനായ ഗോവിന്ദൻ ജഡ്ജി, തർജമ ചെയ്യുകയായിരുന്നു.

ശ്രീചിത്തിര തിരുനാൾ മഹാരാജാവിന്റെ ഉന്നതദർശനത്തെയും ധൈര്യത്തെയും അയിത്തമനുഭവിക്കുന്ന അവശകോടികളെ വിമോചിപ്പിച്ചുകൊണ്ടുള്ള മഹത്തായ പ്രവൃത്തിയെയും ശ്ലാഘിക്കുന്ന നിലയ്ക്കായിരുന്നു പ്രസംഗം. ഏകദേശം ഒരു മണിക്കൂറിലധികം നീണ്ടുനിന്നു ആ പ്രസംഗം. പിന്നീട് ആരൊക്കെ പ്രസംഗിച്ചു എന്നൊന്നും ഓർമയില്ല. ജനങ്ങളെല്ലാം നിശ്ശബ്ദരായി നടന്നുനീങ്ങി.

അങ്ങനെ മഹാത്മാഗാന്ധിയുടെ തിരുവിതാംകൂർ തീർഥയാത്ര തിരുവിതാംകൂർജനതയ്ക്ക് ഇന്നും ഹർഷപുളകിതമാണ്.

## മഹാത്മാഗാന്ധിയും അയ്യൻകാളിയും ഒരേ വേദിയിൽ

1937 ജനുവരി 14. ഗാന്ധിജി വെങ്ങാനൂരിലുള്ള അധഃകൃത നേതാവായിരുന്ന അയ്യൻകാളിയെ സന്ദർശിക്കാനെത്തുന്ന വാർത്ത നാടെങ്ങും പരന്നു.

അയിത്തജാതിക്കാരനായ ഒരു പുലയനെ - അയ്യൻകാളിയെ - കാണാൻ മഹാത്മജി വരുന്നുപോലും. യാഥാസ്ഥിതികർക്കും ജനങ്ങ

ൾക്കും ഭരണകൂടത്തിനും ആ വാർത്ത വിശ്വാസമായി തോന്നിയില്ല. ബ്രിട്ടീഷ് സിംഹത്തെ വിറപ്പിക്കുന്ന ഗാന്ധിജിയല്ലേ പുലയന്റെ വീട്ടിലെത്തുക.

തിരുവിതാംകൂർകാരുടെ ഉന്നതസ്ഥാനീയരുടെ വിനയപൂർവമായ ക്ഷണങ്ങൾ ഒന്നുംതന്നെ അദ്ദേഹം സ്വീകരിച്ചില്ല എന്നത് സത്യമാണ്.

എങ്കിലും അത് സംഭവിക്കുക തന്നെ ചെയ്തു. തിരുവനന്തപുരത്തു നിന്നും ഏകദേശം 14 കിലോമീറ്റർ മാറിയാണ് അയ്യൻകാളിയുടെ ജന്മസ്ഥലം. മർദിതരെ ഏകോപിപ്പിച്ച് വിമോചനസമരം നടത്തുകയായിരുന്നു നിരക്ഷരരായ പുലയന്മാരുടെ യജമാനൻ അഥവാ പുലയരാജാവ്. സംഘട്ടനം അദ്ദേഹത്തിന്റെ സമരത്തിൽ അനിവാര്യമായിരുന്നു.

എങ്കിലും അവർക്കു വേണ്ടി ഒരു വിദ്യാലയവും നെയ്ത്തുശാലയും ഒരു ലൈബ്രറിയും അദ്ദേഹത്തിന്റെ വസതിയോടു കൂടിച്ചേർന്നു പ്രവർത്തിക്കുന്നുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ദീർഘ വീക്ഷണം ഇന്ന് അനുയായികൾക്ക് ഇല്ലതന്നെ. ആ സരസ്വതീമന്ദിരം ഇന്ന് അയ്യൻകാളി സ്മാരക സ്കൂളായി നിലനിൽക്കുന്നു. ആ വിദ്യാലയത്തിൽനിന്നും വിദ്യ നേടി ഉന്നതസ്ഥാനത്തെത്തിയ ആയിരക്കണക്കിന് ഉദ്യോഗാർഥികൾ നാടെങ്ങുമുണ്ട്.

മഹാത്മജിയുടെ വരവു പ്രമാണിച്ച് അദ്ദേഹത്തിന്റെ വിദ്യാലയവും വസതിയും കൊടിതോരണങ്ങളാൽ കമനീയമാക്കിയിരുന്നു. അന്ന് മൂന്നു മണിക്കുമുമ്പുതന്നെ പുലയരും പുലയസ്ത്രീകളും കുളിച്ച് ചന്ദനം പൂശി ശുഭ്രവസ്ത്രധാരികളായി കാണപ്പെട്ട ദൈവത്തെ ഒരുനോക്കു കാണാൻ വന്നുനിറഞ്ഞിരുന്നു.

തിരുവിതാംകൂറിലെ അന്നത്തെ സൈന്യാധിപനായ ഒരു വെള്ളക്കാരൻ സൈന്യങ്ങളുമൊത്ത് വെങ്ങാനൂരിൽ പാഞ്ഞെത്തി. കുതിരപ്പുറത്തെത്തിയ സൈന്യമേധാവി അയ്യൻകാളിയുടെ സമീപമെത്തി വിനയാന്വിതനായി നിലകൊണ്ടു.

ആറടിയോളം പൊക്കം, നീണ്ട ബാഹുക്കൾ, കാൽമുട്ടിനു കീഴെ വരെ നീണ്ടുകിടക്കുന്ന കറുത്ത ഗൗണും കിന്നരി വെച്ച വെളുത്ത തലപ്പാവും ചന്ദനകുറിയും അതിനുള്ളിൽ സിന്ദൂരപ്പൊട്ടും. ഏഴഴകുള്ള ചുവന്ന കടുക്കനിട്ട്, പൗരുഷം തുടിക്കുന്ന കൊമ്പൻമീശയും തേജസുറ്റ മുഖവും ആരെയും ആകർഷിക്കുന്ന മിഴികളും നൈസർഗികമായ പുഞ്ചിരിയും ചേർന്ന് ആകപ്പാടെ ഒരു ഉന്നതനേതാവിന്റെ ആകാരസൗന്ദര്യം ഒത്തിണങ്ങിയ അയ്യൻകാളിയുടെ മുമ്പിൽ ആ സൈന്യാധിപൻ പഞ്ചപുച്ഛമടക്കിനിന്നതിൽ അത്ഭുതമില്ല. 'മിസ്റ്റർ അയ്യൻകാളി, ഗാന്ധിജി വരുന്നു. ഞാനും എന്റെ സൈന്യവും എന്തു വേണം?' അറച്ചറച്ചുള്ള മൊഴികൾ കേട്ട് അയ്യൻകാളി സ്വതഃസിദ്ധമായ പുഞ്ചിരിയോടെ ഒട്ടും മടിക്കാതെ പറഞ്ഞു 'വേണ്ട വേണ്ട ഞങ്ങൾക്ക് പട്ടാളവും വേണ്ട,

പൊലീസും വേണ്ട. എന്റെ പുലയന്മാർ ഒരോ ഫർലോങ്ങിലും നിന്നാൽ മതി'.

ഇതു കേട്ട പട്ടാളമേധാവിയുടെ മാനസ്സികനില ഊഹിക്കുകയേ വേണ്ടൂ. എട്ടു ലക്ഷം സ്വന്തം പ്രജകളുടെ ഭരണാധികാരിയായി അയ്യൻകാളി. ആ പുലയനേതാവിനു തോന്നിയ ആത്മവിശ്വാസം ആ ഉന്നത ഉദ്യോഗസ്ഥനെ വിസ്മയിപ്പിച്ചില്ലെന്ന് കരുതാനാവുമോ!

അന്ന് സമയം നാലു മണി കഴിഞ്ഞിരിക്കും. തിരുവിതാംകൂറിന്റെ തെക്കൻഭാഗങ്ങളിൽനിന്നും മറ്റു പ്രദേശങ്ങളിൽനിന്നും നാനാജാതി മതസ്ഥരും വെങ്ങാനൂരിലേക്കു നീങ്ങുകയായിരുന്നു. തിരുവനന്തപുരത്തുള്ള ഉദ്യോഗസ്ഥരുടെ കാറുകൾ, കുതിരവണ്ടികൾ, കാളവണ്ടികൾ എന്നിവ കൊണ്ട് നിറഞ്ഞുകവിഞ്ഞു അവിടമാകെ. മനുഷ്യമഹാസാഗരത്തിലെ അലകൾ നിലച്ചെന്നപോലെ നിൽക്കുകയാണ് പരിസരം. അയ്യൻകാളിയും സഹപ്രവർത്തകരും കൃത്യാന്തരങ്ങളിൽ മുഴുകിനിൽക്കുകയായിരുന്നു. എവിടെനിന്നു നോക്കിയാലും അയ്യൻകാളിയുടെ കിന്നരി വച്ച വെള്ളത്തലപ്പാവ് ഉയർന്നു സഞ്ചരിക്കുന്നതു കാണാം.

മുഹൂർത്തമടുത്തു. 'ഇതാ... ഇതാ... ഇതാവരുന്നു' എങ്ങും മർമര ശബ്ദം എല്ലാ കണ്ഠങ്ങളിൽനിന്നും ഉയർന്നു. അനേകം കാറുകളുടെ അകമ്പടിയോടെ മഹാത്മാഗാന്ധി പുലയനായ അയ്യൻകാളിയുടെ സവിധത്തിലെത്തി. ഇരുവരും നമസ്തേ പറഞ്ഞു, ഹസ്തദാനം നടത്തി. സ്വാതന്ത്ര്യസമരനേതാക്കളായ ആ മഹാത്മാക്കളുടെ നിഷ്കളങ്കമായ പുഞ്ചിരി നിറഞ്ഞ ആ വേദിയിലെങ്ങും ആഹ്ലാദത്തിന്റെ അലകളുയർന്നു. ജനസഞ്ചയം എഴുന്നേറ്റുനിന്ന് നമസ്കരിച്ചു, ശിരസു നമിച്ചു, കോൾമയിർ കൊണ്ടു. വെങ്ങാനൂരും പരിസരവും ജനങ്ങളും ജന്മസാഫല്യം നേടി.

ശ്രീചിത്തിരതിരുനാൾ മഹാരാജാവിന്റെ ക്ഷേത്രപ്രവേശന വിളംബരമാണ് ഈ ധന്യാത്മാക്കളായ അർക്കചന്ദ്രന്മാരുടെ സമാഗമം സാധ്യമാക്കിയത്. പരസ്പരം അഭിവാദ്യമർപ്പിച്ച ശേഷം ഗാന്ധിജി അധ്യക്ഷവേദിയിലുള്ള മേശമേൽ ഉപവിഷ്ഠനായി. തൊട്ടടുത്ത് അയ്യൻകാളിയും മററു മുതിർന്ന നേതാക്കളും പ്രത്യേകം തയാറാക്കിയ സ്ഥാനങ്ങളിൽ ഇരിപ്പുറപ്പിച്ചു. ഒരു പുണ്യകർമമെന്നപോലെ മഹാത്മജിയുടെ പാദങ്ങൾ തൊട്ട് അയ്യൻകാളി നമസ്കരിച്ചു. തുടർന്ന് അയ്യൻകാളിയുടെ ഗുരുവും പുലയരുടെ ആദ്യത്തെ അധ്യാപകനും മുല്ലൂർ മണലിവിള (വിഴിഞ്ഞം പഞ്ചായത്ത്) സ്കൂൾ സ്ഥാപകനുമായ എന്റെ അച്ഛൻ മായിതു മാസ്റ്റർ ഗാന്ധിജിയുടെ കാൽ തൊട്ടു വന്ദിച്ചു. എന്നെയും കൈപിടിച്ച് ആ പാദം തൊട്ട് നമസ്കരിപ്പിച്ചു. ആ അനർഘനിമിഷങ്ങൾ ഇന്നും എന്റെ ഹൃദയത്തിൽ തളിരിട്ടുനിൽക്കുന്നു.

ഗാന്ധിജി പ്രസംഗം ആരംഭിച്ചു. ഗോവിന്ദൻ ജഡ്ജി തന്നെയായിരുന്നു അവിടെയും പരിഭാഷകൻ. 'അയ്യൻകാളി താങ്കളെ ഞാൻ നമസ്കരി



*അയ്യൻകാളി*

ക്കുന്നു. കാരണം നാം രണ്ടുപേരും സ്വാതന്ത്ര്യത്തിനുവേണ്ടി പോരാടി, താങ്കൾ അതിൽ വിജയിച്ചു. എന്റെ വിജയം ഇനിയും അകലെ. അതുകൊണ്ടാണ് ഞാൻ താങ്കളെ നമസ്കരിച്ചത്.' ജയാരവവും കയ്യടിയും ആ അന്തരീക്ഷത്തെ മുഖരിതമാക്കി.

തുടർന്ന് ഗാന്ധിജി വീണ്ടും പറഞ്ഞു – 'മി. അയ്യൻകാളി, താങ്കൾക്ക് എന്തുവേണം.' 'നൂറു ബി.എ.ക്കാരെ'– മറുപടി പറഞ്ഞ നിരക്ഷരനായ അയ്യൻകാളിയുടെ ദീർഘവീക്ഷണം എത്ര മഹത്തരമായിരുന്നു!

എല്ലാറ്റിനുമുപരി അവശജനങ്ങൾക്ക് വിദ്യാഭ്യാസം മാത്രമാണ് ഏറ്റവും വലുത് എന്നാണ് പ്രഖ്യാപനത്തിന്റെ ഉള്ളടക്കം.

# നവഖാലിയിൽ നിന്നും അയച്ച കത്ത്

**വി.എം. രാമൻ**

**തി**രുവിതാകൂറിലെ അവർണർക്ക് സവർണരുടെ ക്ഷേത്രങ്ങളിൽ പ്രവേശിച്ച് ആരാധന നടത്താൻ, തിരുവിതാംകൂർ ഭരിച്ചിരുന്ന ശ്രീചിത്തിര തിരുനാൾ മഹാരാജാവ് 1936 ൽ പുറപ്പെടുവിച്ച ക്ഷേത്രപ്രവേശന വിളംബരം മൂലം അവസരം ലഭിച്ചു. എന്നാൽ ആ വിളംബരം മൂലം കൊച്ചിയിലെയും മലബാറിലെയും അവർണർക്ക് ആ സ്വാതന്ത്ര്യം ലഭിച്ചില്ല. ആ സ്വാതന്ത്ര്യം മലബാറിലെ അവർണർക്കു ലഭിച്ചത് 1947 ജൂൺ മുതൽക്കാണ്. അതു സാധ്യമായത് അന്നു മലബാറിന്റെ ഭരണം നടത്തിയിരുന്ന മദിരാശിയിലെ കോൺഗ്രസ് മന്ത്രിസഭ പാസാക്കിയ ക്ഷേത്രപ്രവേശനനിയമം മൂലമാണ്. എന്നാൽ മന്ത്രിസഭ സ്വമനസ്സാലെ ആ നിയമം നടപ്പിൽവരുത്തിയില്ല.1945 ൽ ഡോ. വി.എ. രാമൻ അധ്യക്ഷനായി രൂപീകരിച്ച മലബാർ എസ്.എൻ.ഡി.പി യോഗം പ്രമേയങ്ങൾ വഴിയും നിവേദകസംഘത്തെ അയച്ചും ഈ നിയമം പാസാക്കാൻ ആവശ്യപ്പെട്ടിട്ടും അതിന് സാധ്യമല്ലെന്ന് മദ്രാസ് സർക്കാർ പറഞ്ഞു. ഇതിൽ പ്രതിഷേധിച്ച് മലബാറിൽ ക്ഷേത്രപ്രവേശനത്തിനു വേണ്ടി പ്രക്ഷോഭണം നടത്താൻ ഒരു കമ്മിറ്റി രൂപീകരിച്ചു. അതിൽ താഴെപ്പറയുന്നവരാണ് ഉണ്ടായിരുന്നത്.

1. ശ്രീ. ഇ. എം. ശങ്കരൻ നമ്പൂതിരിപ്പാട്. (ഇന്ത്യൻ കമ്യൂണിസ്റ്റ് പാർട്ടി)
2. ശ്രീ. കെ.പി. അച്യുതൻ. (കേരള പെരുവണ്ണാൻ സംഘം)
3. ശ്രീ. പി.സി. നാരായണൻ നമ്പൂതിരിപ്പാട് (യോഗക്ഷേമസഭ)
4. ശ്രീ. പി.സി. കറുപ്പകുട്ടി (സമസ്തകേരള പടന്ന സമാജം)
5. ശ്രീ. പി.എം. ഉണ്ണിക്കൃഷ്ണൻ (മലബാർ ഹരിജൻ സമാജം)
6. ശ്രീ. ഇ. കണ്ണൻ (മലബാർ ഹരിജൻ ലീഗ്)
7. ശ്രീ. വി.കെ. കുഞ്ഞിമാമു (മണപ്പുറം ഹരിജൻ സമാജം)
8. ശ്രീ. ഇ. രാരപ്പൻ (പറയ മഹാസഭ)
9. ശ്രീ. കെ.വി. കൃഷ്ണൻ (എസ്.എൻ.ഡി.പി. യോഗം)
10. ശ്രീ. സി.എച്ച്. കണാരൻ (എസ്.എൻ.ഡി.പി. യോഗം)
11. ശ്രീ. വി.കെ. കുമാരൻ (എസ്.എൻ.ഡി.പി. യോഗം)
12. ശ്രീ. എ.ഡി. രാമൻ (എസ്.എൻ.ഡി.പി. യോഗം)
13. ശ്രീ. ടി. കൃഷ്ണൻ (മലബാർ എസ്.എൻ.ഡി.പി. യോഗം)

14. ശ്രീ. എം.സി ശങ്കരനാരായണൻ (മലബാർ എസ്.എൻ.ഡി.പി. യോഗം)

15. ശ്രീ. വി.എം. രാമൻ (മലബാർ എസ്.എൻ.ഡി.പി. യോഗം)

ശ്രീ. വി.എം. രാമനെ കർമസമിതിയുടെ കൺവീനറായി നിശ്ചയിച്ചു. ഈ കർമസമിതി യോഗം ചേർന്ന്, 1947 ജനുവരി ഒന്നിനു മുമ്പ് മദിരാശി കോൺഗ്രസ് മന്ത്രിസഭ ക്ഷേത്രപ്രവേശന നിയമം പാസാക്കി നടപ്പിൽ വരുത്തിയില്ലെങ്കിൽ അന്നു മുതൽ അതു നടപ്പിലാക്കുന്നതുവരെ മലബാറിലെ എല്ലാ ക്ഷേത്രങ്ങളുടെ നടയിലും അക്രമരാഹിത്യ സത്യഗ്രഹം നടത്തുന്നതാണെന്നും അതിന്റെ തുടക്കമെന്ന നിലയിൽ 1947 ജനുവരി ഒന്നിന് ഗുരുവായൂർ അമ്പലനടയിൽ സത്യഗ്രഹം ആരംഭിക്കുന്നതാ ണെന്നും ഉള്ള പ്രമേയം പാസാക്കി. ഈ വിവരം മദിരാശിയിൽ ചെന്ന് പ്രകാശത്തെ നേരിട്ടു കണ്ടറിയിക്കാൻ എ.സി. രാമൻ, പി.സി. ഗോപാലൻ എന്നിവരെ നിവേദകരായി തിരഞ്ഞെടുക്കുകയും ചെയ്തു. ഈ നിവേദകർ മദിരാശിയിൽ ചെന്ന് പ്രകാശത്തെ കണ്ട് കർമസമിതിയുടെ നിശ്ചയം അറിയിച്ചു. അപ്പോൾ പ്രകാശം വളരെ ശാന്തനായി പ്രക്ഷോഭം നിർത്തിവയ്ക്കണമെന്ന് അപേക്ഷിക്കുകയും ക്ഷേത്രപ്രവേശനനിയമം അടുത്ത നിയമസഭയിൽത്തന്നെ പാസാക്കി നടപ്പിൽ വരുത്തുന്നതാണെന്ന് പറയുകയും ചെയ്തു. ആ ഉറപ്പു സ്വീകരിച്ച് പ്രക്ഷോഭപരിപാടികൾ കർമസമിതി നിർത്തിവച്ചു. പ്രകാശം മന്ത്രിസഭ ആ വാഗ്ദാനം അനുസരിച്ചു പാസാക്കിയ ക്ഷേത്രപ്രവേശനനിയമം മലബാർ ഉൾപ്പെട്ട മദിരാശി സംസ്ഥാനം മുഴുവൻ 1947 ജൂൺ മുതൽ പ്രാബല്യത്തിൽ വന്നു.

ഈ സന്ദർഭത്തിൽ മഹാത്മജി, ഹിന്ദു-മുസ്ലിം ലഹളമൂലം നിഷ്കരുണം ജനങ്ങളെ കശാപ്പുചെയ്തിരുന്ന ബംഗാളിലെ നവഖാലിയിൽ വീടുകൾ തോറും കയറിയിറങ്ങി ലഹളയിൽനിന്നും ജനങ്ങളെ പിന്തിരിപ്പിക്കാൻ ശാന്തിയാത്ര നടത്തുകയായിരുന്നു.

കർമസമിതിയുടെ ആരംഭം മുതൽ അതിന്റെ കൺവീനറെന്ന നിലയിൽ ഞാൻ മഹാത്മജിയുടെ സഹായസഹകരണങ്ങൾ അഭ്യർഥിച്ചുകൊണ്ടുള്ള കത്തുകൾ അയച്ചുകൊണ്ടിരുന്നു. അതിനെല്ലാം മഹാത്മജി ക്യാമ്പിലെ ആളുകളെക്കൊണ്ട് മറുപടി അയച്ചുകൊണ്ടുമിരുന്നു. കൂട്ടത്തിൽ കർമസമിതിയുടെ ഗൗരവവും കർമപരിപാടികളും ഗാന്ധിജിയെ നേരിട്ടറിയിക്കാൻ രണ്ടു പേരടങ്ങുന്ന നിവേദകസംഘത്തെ അങ്ങോട്ടയയ്ക്കുന്നുണ്ടെന്നും അവരെ സദയം സ്വീകരിക്കണമെന്നും അതിനുള്ള സമ്മതം തരണമെന്നും അറിയിച്ചിരുന്നു. എന്റെ ആ കത്തിന് ആ മഹാനുഭാവൻ സ്വന്തം കയ്യൊപ്പിട്ട് അയച്ച കത്താണിത്.

Srirampur
(via) Ramganj
E. Bengal,
1.12.1946.

Dear Raman,

I had your letter of 15th I would suggest your not coming or sendng any deputation because I am too far away in a little village. There are no roads but only foot path and no transport except country boats which will presently, on water drying out, cease to ply. I would therefore suggest your sending me in writing whatever you have to say and it shall have my best attention.

Yours,
(Signature)
M.K. Gandhi

Sri. V.M. Raman
Calicut



*ഗാന്ധിജിയും കസ്തൂർബാ ഗാന്ധിയും.*
*(ഒരു ഫയൽ ചിത്രം)*

# പാക്കനാർപുരം സന്ദർശനം

ടി.കെ. രായരപ്പൻ നായർ

ഗാന്ധിജിയുടെ ആഹ്വാനപ്രകാരം കെ. കേളപ്പൻ കോളേജ് വിട്ടിറങ്ങി സ്വാതന്ത്ര്യസമരത്തിൽ ആകൃഷ്ടനായി. തന്റെ തറവാട്ടു വീട്ടിൽനിന്ന് സുമാർ രണ്ടര കിലോമീറ്റർ മാറി നല്ലമ്പ്രക്കുന്നിൽ കുറേ ഭൂമി വാങ്ങി കെട്ടിടം പണിത് ഹരിജനോദ്ധാരണം നടത്തി. നൂൽ നൂൽപ്പ്, നെയ്ത്ത്, സാക്ഷരത, കുടിൽ വ്യവസായം എല്ലാമായി. ഈ സാമൂഹികസേവന ശ്രമത്തിന്റെ മറവിൽ സാമ്രാജ്യവിരുദ്ധ പ്രവർത്തനങ്ങളും ഊർജിതപ്പെ ടുത്തി. 1934 ൽ ഗാന്ധിജിയെ കൊണ്ടുവ രാനും കേളപ്പജിക്കു കഴിഞ്ഞു.

ഞാനന്ന് നല്ലമ്പ്രക്കുന്നിന്റെ താഴ്‌വരയിലുള്ള ഇരിങ്ങത്ത് എലിമെന്ററി സ്കൂളിൽ ആറാം ക്ലാസ് വിദ്യാർഥിയായിരുന്നു. ഞാനും സഹപാഠികളും സ്വീകരണച്ചടങ്ങിൽ പങ്കെടുത്തിട്ടുണ്ട്.

ആർഭാടവും അനാവശ്യച്ചെലവും ഗാന്ധിജിക്കിഷ്ടമല്ലെന്ന് ഗാന്ധി ശിഷ്യനായ കേളപ്പജിക്ക് അറിയാമായിരുന്നു. മെയിൻ റോഡിൽനിന്ന് ഒരു ഫർലോങ് അകലെ പ്രസംഗമണ്ഡപം വരെ ചെത്തുവഴിക്കിരുവശവും ഞാനുൾപ്പെട്ട വിദ്യാർഥികൾ കൈകോർത്തുപിടിച്ചുകൊണ്ട് സ്വാഗതം ചെയ്തത്. സ്റ്റേജിനടുത്ത് നിലയുറപ്പിച്ച എനിക്ക് ഗാന്ധിജിയെ വളരെ അടുത്തു കാണാനും പ്രസംഗം കേൾക്കാനും ഭാഗ്യമുണ്ടായി.

ഹിന്ദിയിലുള്ള പ്രസംഗം മലയാളത്തിലേക്ക് തർജമ ചെയ്തിരുന്നു. ജാതിചിന്ത വേണ്ട, പരസ്പരം കലഹിക്കരുത്, മദ്യം കഴിക്കരുത്, തൊഴിൽ ചെയ്യണം, പഠിക്കണം, വെള്ളക്കാരനെ നാടുകടത്താൻ ജാതി-മതചിന്ത കൂടാതെ ഒന്നിച്ചണിനിരക്കണം ഇതൊക്കെയായിരുന്നു പ്രസംഗത്തിലെ ഉള്ളടക്കം. അതുമുതൽ ഞാനും ഗാന്ധിജിയിലേക്കും അദ്ദേഹത്തിന്റെ സ്വാത ന്ത്ര്യവാഞ്ഛയിലേക്കും ആകർഷിക്കപ്പെട്ടു.

നല്ലമ്പ്രക്കുന്ന് എന്ന പേര് കേളപ്പജി മാറ്റി. പറയിപെറ്റ പന്തിരുകുല ത്തിലെ ധർമിഷ്ഠനായ പാക്കനാരുടെ പേരിൽ അറിയപ്പെടട്ടെ എന്നു കരുതി പാക്കനാർപുരം എന്നു പേരിട്ടു. പിന്നെ ഭൂമിയും കെട്ടിടങ്ങളും ഹരി ജൻ സേവാസംഘത്തിന് സൗജന്യമായി വിട്ടുകൊടുത്തു. ഇന്ന് അവിടെ പ്രവർത്തിച്ചുവരുന്ന ഗാന്ധിസദനം ഹോസ്റ്റൽ സംഘത്തിന്റെ കീഴിലാണ്.

അന്നത്തെ കുറുമ്പ്രനാട് താലൂക്ക് (മാഹി പുഴ മുതൽ ഏലത്തൂർ പുഴ വരെ) പിന്നീട് വടകര, കൊയിലാണ്ടി താലൂക്കുകളായി. പ്രസ്തുത താലൂക്കിൽ പാക്കനാർപുരം മാത്രമാണ് ഗാന്ധിജിയുടെ പാദസ്പർശമേറ്റ് പവിത്രമായത്. പിന്നീട് പാക്കനാർപുരം സന്ദർശിച്ചവരിൽ വിനോബജിയും ഇന്ദിരാജിയും പെടും.

# ആലത്തൂരിൽ വന്ന ഓർമ

എളയാട്ടെ നാരായണൻകുട്ടി മേനോൻ

**പ**ഴയ മദിരാശി സംസ്ഥാനത്തിൽ മലബാർ ജില്ലയിലെ പാലക്കാടിനടുത്ത് ആലത്തൂർ താലൂക്കിൽപെട്ട വിളയഞ്ചത്തന്നൂർ കാട്ടുമുല്ലിക്കൽ എന്ന സ്ഥലത്ത് ഇന്ത്യയിൽ ആദ്യമായി സ്ഥാപിച്ചതാണെന്ന് കരുതുന്ന ഒരു ലേബർ സ്കൂൾ ഹരിജനങ്ങൾക്കു മാത്രമായി മുളകൊണ്ടും വൈക്കോൽ കൊണ്ടും നിർമിച്ച കെട്ടിടത്തിൽ 1937 ൽ ഗാന്ധിജി വന്നിരുന്നു. ലേബർസ്കൂൾ ഹരിജനസ്കൂൾ എന്നാക്കി മാറ്റണം എന്ന് പറഞ്ഞതോർമയുണ്ട്.

എന്റെ അച്ഛന്റെ വീട്ടിൽനിന്ന് ഒരു ഫർലോങ് അകലെയാണ് ആ സ്ഥലം. 10 വയസ്സു പ്രായമേ അന്നെനിക്കായിരുന്നുള്ളു. അച്ഛന്റെ മരുമകൻ കൊച്ചുകൃഷ്ണപിള്ള മന്നാടിയായിരുന്നു അന്നത്തെ അധികാരി. മഹാത്മാവിനെ കാണാൻ ഞങ്ങൾ പോയിരുന്നു. കാട്ടുമുച്ചിയിലെതന്നെ ഒരു കർഷകനും കോൺഗ്രസുകാരനുമായ മായപ്പായിരുന്നു സ്കൂളിന് സ്ഥലം കൊടുത്തത് എന്നാണ് ഓർമ.



*ഗാന്ധിജി തനിക്കു ലഭിച്ച സമ്മാനം ലേലം ചെയ്യുന്നു - പാലക്കാട് 1934 ജനുവരി 10*

# ചങ്ങനാശ്ശേരിയിൽ

കെ.വി. കൃഷ്ണപിള്ള, തൃക്കൊടിത്താനം

**ച**ങ്ങനാശ്ശേരിയിൽ ഇപ്പോഴുള്ള എൻ.എസ്.എസ് മെഡിക്കൽ മിഷൻ ആശുപത്രിയുടെ കിഴക്ക്, റോഡിനും കിഴക്കുവശത്ത് വർഷങ്ങൾക്കുമുമ്പ് അവിടെ നാലാം ക്ലാസു വരെ മാത്രമുള്ള ഒരു പള്ളിക്കൂടം ഉണ്ടായിരുന്നു. ആ സ്കൂളിൽ രണ്ടാം ക്ലാസിൽ പഠിക്കുന്ന കാലം മഹാത്മജി അതുവഴി കടന്നുപോകുന്നുണ്ടായിരുന്നു.

അതിന്റെ തലേദിവസം വാധ്യാന്മാർ കുട്ടികളെ *ഭാരത്മാതാ കീ ജയ്* എന്നും *മഹാത്മാഗാന്ധി കീ ജയ്*എന്നും വിളിക്കാൻ പഠിപ്പിച്ചു. മുതിർന്ന കുട്ടികൾ തക്ലിയും പഞ്ഞിയും കൊണ്ട് നൂൽനൂറ്റ്, കൊച്ചുകുട്ടികൾ കൊടിയും പിടിച്ച് വഴിവക്കിൽനിന്ന് *ഗാന്ധിജി കീ ജയ്* വിളിച്ചു. എന്തൊരാഹ്ലാദത്തിമിർപ്പ്. നമ്മളെല്ലാം സഹോദരങ്ങൾ എന്നു പറഞ്ഞ് തൊഴുകയ്യോടെ പിറ്റേദിവസം മഹാത്മജി ജീപ്പിൽ കടന്നുപോയി. ഞങ്ങളെല്ലാവരും ഒന്നടങ്കം ആർത്തുവിളിച്ചു. എന്തൊരനുഭൂതിയായിരുന്നു.

ഇതൊക്കെ പിന്നീടുള്ള ജീവിതത്തിൽ ഒരു ആവേശമായി മനസിലെങ്ങോ ഒളിഞ്ഞുകിടന്നു. അങ്ങനെയിരിക്കേ ക്ഷേത്രപ്രവേശനവിളം ബരകാലത്ത് വാഴപ്പള്ളി ആശ്രമത്തിൽ മഹാത്മജിയുടെ പ്രസംഗം കേൾക്കാൻ പോയിരുന്നു. അവിടെ അദ്ദേഹം ഹിന്ദിയിലായിരുന്നു പ്രസംഗിച്ചത്. ആരോ മലയാളത്തിൽ തർജമ ചെയ്തുകേൾപ്പിച്ചു- നാമെല്ലാം ഒന്നാണെന്നും നാം ഒന്നായിനിന്ന് ഇവിടത്തെ അനാചാരങ്ങളും മറ്റും മാറ്റിയാൽ നാം സ്വതന്ത്രരായിത്തീരുമെന്നും അങ്ങനെ ബ്രിട്ടീഷുകാരുടെ ചെയ്തികൾ അകറ്റാം എന്നുമുള്ളതായിരുന്നു പ്രസംഗത്തിന്റെ ഉള്ളടക്കം.



*ചങ്ങനാശ്ശേരിയിലെ പൊതുയോഗം. ഇടത്തേയറ്റം ജയപ്രകാശ് നാരായണന്റെ ഭാര്യ പ്രഭാവതീദേവി.*

# തൃശ്ശിവപേരൂർ സന്ദർശനം

ഡോ. വിമല നായർ

ആയിരത്തി തൊള്ളായിരത്തി ഇരുപത്തി മൂന്നിലോ 1924 ലോ ഗാന്ധിജി തൃശ്ശിവപേരൂരിൽ വന്നതായി ഞാനോർക്കുന്നു. അതിനു മുമ്പ് അദ്ദേഹം ഇവിടെ വന്നിട്ടുണ്ടോ എന്ന് നിശ്ചയമില്ല.

സജീവ കോൺഗ്രസ് പ്രവർത്തകനായിരുന്ന ഇക്കണ്ടവാര്യരും കുറൂർ നീലകണ്ഠൻ നമ്പൂതിരിപ്പാടും മൂത്തേടത്തു നാരായണമേനോനും ഒരു ദിവസം എന്റെ അച്ഛനെ കാണാൻ വന്നു. അച്ഛൻ അന്ന് തൃശ്ശിവപേരൂർ സിവിൽ ആശുപത്രിയിൽ സിവിൽ സർജനായിരുന്നു. ഗാന്ധിജി പ്രസംഗിക്കുന്ന യോഗത്തിൽ വന്ദേമാതരം പാടുവാൻ ഡോക്ടറുടെ മക്കളെ അയയ്ക്കണമെന്നായിരുന്നു അവരുടെ അഭ്യർഥന. എന്റെ മൂത്ത ജ്യേഷ്ഠത്തി ലീല അന്നു പാട്ടുപഠിച്ചിരുന്നു. രണ്ടാമത്തെ സഹോദരി കമല, ടൈഫോയിഡ് മാറി വിശ്രമിക്കുകയാണ്. അതുകൊണ്ട് ചേച്ചിക്കു തുണയായി ഞാനാണ് പോയത്. അതിനുവേണ്ടി ഞങ്ങൾക്കും പുതിയ ഖദർ ഉടുപ്പു തുന്നിച്ചു!

എല്ലാ പൊതുയോഗങ്ങളുടെയും വേദി അന്ന് മണികണ്ഠൻ ആൽത്തറയായിരുന്നു. ആ ആൽ അടുത്തകാലത്താണ് വീണത്. തറമേൽ ബഞ്ചിട്ട് ഖദർ വിരിച്ച് ഗാന്ധിജിക്ക് ചാരുവാൻ ഒരു ഉരുളൻ തലയണയും തയാറാക്കിയിരുന്നു.

കൃത്യസമയത്ത് ഗാന്ധിജി പുഞ്ചിരിച്ചുകൊണ്ട് വേദിയിൽ കയറിവന്ന്, എല്ലാവരെയും കൈകൂപ്പി വന്ദിച്ചു. പിന്നെ ചമ്രം പടിഞ്ഞ് പ്ലാറ്റ്ഫോറത്തിൽ ഇരുന്നു. ഇക്കണ്ടവാര്യർ ഒരു വിശറികൊണ്ട് അദ്ദേഹത്തെ വീശിനിന്നു. കുറൂരും നാരായണ മേനാനും പിന്നിൽ നിന്നു.

ചേച്ചിയും ഞാനും വന്ദേമാതരം പാടി. ഉച്ചഭാഷിണി ഇല്ലാത്ത കാലം. ചേച്ചി വാതുറന്നു പാടി. പാട്ടു കഴിഞ്ഞപ്പോൾ ഗാന്ധിജി ഞങ്ങളെ അടുത്തു വിളിച്ച് പാട്ടു നന്നായി എന്നു പറഞ്ഞ് അദ്ദേഹത്തിനർപ്പിച്ചിരുന്ന ഒരു പനിനീർ പൂമാല ഞങ്ങൾക്കു തന്നു. ഞങ്ങൾക്കത് മറക്കാൻ വയ്യാത്ത ഒരു സംഭവമായി.

* * *

# മഹാത്മാഗാന്ധിയുടെ അന്ത്യനിമിഷത്തിന് സാക്ഷി



*ഗാന്ധിജിയുടെ ഭൗതികശരീരം*

ഞാനോർക്കുന്നു 1948 ജനുവരി 31, അന്ന് ഞാൻ ഡൽഹിയിലുണ്ടായിരുന്നു. ഇന്ത്യാ വിഭജനം കഴിഞ്ഞുണ്ടായ അഭയാർഥിപ്രവാഹവും കൂട്ടക്കൊലകളും യുദ്ധത്തെത്തുടർന്നുണ്ടായ രൂക്ഷമായ ക്ഷാമവും എല്ലാം.

പഞ്ചാബ്, കാശ്മീർ അഭയാർഥികൾക്കുവേണ്ടി, പട്ടാള ഓഫീസർമാരുടെ ഭാര്യമാർ നടത്തിയിരുന്ന ഒരു സേവനമായിരുന്നു ഖൈരാതി ക്ലിനിക്ക് എന്ന സൗജന്യ ചികിത്സാസൗകര്യം. ഞാൻ അന്നും പതിവു പോലെ വൈകുന്നേരം ക്ലിനിക്കിൽ പോയിരുന്നു. ഗാന്ധിജി അന്നു താമസിച്ചിരുന്നത് ബിർലാ ഹൗസിലായിരുന്നു.

ദിവസേന അടുത്തുള്ള തെരുവിൽക്കൂടി ഗാന്ധിജിയുടെ പ്രർഥനായോഗത്തിന് ആളുകൾ പോകുന്നതു കാണാറുണ്ട്. അന്നും അവർ പോകുന്നതുകണ്ടു. ക്ലിനിക്ക് കഴിഞ്ഞ് ജീപ്പിൽ മടങ്ങുമ്പോൾ ആരോ ഓടി വന്നു. Gandhi has been lost എന്നു പറഞ്ഞു. ഞാൻ വിശ്വസിച്ചില്ല! നേരേ വീട്ടിൽ എത്തി. അപ്പോഴേക്കും അമ്മു സ്വാമിനാഥൻ കരഞ്ഞുകൊണ്ട് ഓടിയെത്തി. 'കേട്ടില്ലേ വിമല, നമുക്ക് ഗാന്ധിജിയെ കാണാൻ ഉടനെ പോകാം' എന്നു പറഞ്ഞു. ഞങ്ങൾ രണ്ടുപേരും കൂടി ഓടി. ജനപ്രവാഹം ഒരേ ദിശയിലേക്കായിരുന്നു. വഴിയിൽ ആരോ ലിഫ്റ്റുതന്നു. ഞങ്ങൾ ബിർലാ ഹൗസിൽ എത്തുമ്പോഴേക്ക് ഗാന്ധിജി മരിച്ചിരുന്നു. പിന്നെ അദ്ദേഹത്തിന്റെ മൃതദേഹം പൊതുദർശനത്തിനായി Fledlight വച്ചു ടെറസ്സിൽ കൊണ്ടുവന്നു. ഞങ്ങൾ കുറേ നേരം അവിടെ നിന്നിരിക്കണം. അതിനിടെ പണ്ഡിറ്റ്ജി എത്തി ആൾക്കൂട്ടത്തെ അഭിസംബോധന ചെയ്തു. കരഞ്ഞുകൊണ്ടാണ് അദ്ദേഹം സംസാരിച്ചതും ആളുകളോട് ശാന്തമായിരിക്കാൻ അഭ്യർഥിച്ചതും.

പിറ്റേന്ന് ഉച്ചയ്ക്കുമുമ്പ് മൃതദേഹം വഹിച്ചുകൊണ്ടുള്ള വിലാപയാത്ര എത്തി. നിശ്ശബ്ദമായി തിങ്ങിനിന്ന ആൾക്കൂട്ടം രാജ്ഘട്ട് വരെയുണ്ടായിരുന്നു. ബാപ്പുജിയുടെ ഇരുവശത്തും വല്ലഭായി പട്ടേലും നെഹ്രുജിയും ദുഃഖം താങ്ങാനാകാത്ത മുഖത്തോടുകൂടി മൃതദേഹത്തിനടുത്തുതന്നെ ഇരുന്നു. ഗാന്ധി മരിച്ച് ഒരാഴ്ചയോളം ഡൽഹിയുടെ ഓരോ ഭാഗത്തും പ്രാർഥനാ യോഗങ്ങളായിരുന്നു. എവിടെനിന്നും രഘുപതി രാഘവ എന്നു ധ്വനി. മിക്ക വീടുകളിലും മൂന്നുനാലു ദിവസം ആരും തീ കൂട്ടിയില്ല. ആർക്കും വീട്ടിൽ കയറേണ്ട, ഭക്ഷണം വേണ്ട. ഇനി എന്തുണ്ടാകും എന്ന ഒറ്റ വിചാരം മാത്രം. ദുഃഖം. നാലഞ്ചു പേർ കൂടിയാൽ രാംധുൻ പാടുകയായി.

അമേരിക്കയിൽനിന്നും ഗാന്ധിജിയെ നേരിൽക്കാണാൻ വന്നതാണ് വിൻസെന്റ് ഷീൻ. പ്രാർഥനായോഗത്തിനു ശേഷം ഗാന്ധിജിയെ നേരിട്ടു കാണാൻ കാത്തുനിൽക്കുകയായിരുന്നു. സ്വന്തം കൺമുമ്പാകെയാണ് ഗാന്ധിജി വെടിയേറ്റു മരിച്ചുവീഴുന്നത്. അദ്ദേഹം മൂന്നാലു ദിവസം വരെ ഒരു ഭ്രാന്തന്റെ മാതിരിയായിരുന്നു.

# പിറ്റേദിവസം: ഒരു യഥാർഥ അനുഭവം

മൂർക്കോത്ത് കുഞ്ഞപ്പ

മഹാത്മാഗാന്ധിയെ നമ്മുടെയൊക്കെ മതമാത്സര്യങ്ങൾ മൂർത്തീരൂപത്തിൽ തോക്കുമായി വന്നു കൊലപ്പെടുത്തിയ പിറ്റേ ദിവസം ചെന്താമരത്താരെതിരാം മുഖത്തോടെ അന്നും പതിവുപോലെ നിദ്രയിൽ നിന്നുണർന്നു. ഭാവഭേദമെന്യേ ജോലിചെയ്തു. ജനങ്ങൾക്കുമാത്രം ജോലിചെയ്യുവാനൊരു മടി; ഒരു കഴിവില്ലായ്മ. അന്നത്തെ ദിവസം ഓഫീസുകളൊക്കെ പൂട്ടിയതായി ഗവൺമെന്റ് പ്രഖ്യാപനം ചെയ്തിരുന്നുവെങ്കിലും റെയിൽവേ കമ്പനി പോലുള്ളവയിൽ ജോലി ചെയ്യുന്ന എന്നെപ്പോലുള്ള നിർഭാഗ്യവാന്മാർക്ക് 'ഇന്ന് ജോലിക്കു പോകുകയോ, ഛെ! ഞാനത് ഒരിക്കലും ചെയ്യില്ല' എന്നു പറഞ്ഞുകൊണ്ടിരിക്കാൻ സാധിക്കുകയില്ല.

അടിയന്തരമായി ചെയ്യേണ്ട ചില ജോലികൾ കഴിഞ്ഞ്, ഞങ്ങളുടെ ഓഫീസു പൂട്ടി പുറത്തിറങ്ങിയപ്പോൾ ഡി.എം.ഇ. (ഡിസ്ട്രിക്ട് മെക്കാനിക്കൽ എൻജിനീയർ) യെ കണ്ടു. 'വരൂ സ്റ്റേഷനിലേക്കു പോവുക. വേലക്കാർക്ക് ജോലിനിർത്തണം എന്നുണ്ട്. അതു പറ്റില്ല. വണ്ടി ഓടിക്കാതിരിക്കാൻ പററുമോ? വ്യസനിച്ച് വേലമുടക്കുക എന്നുള്ളത് ഒരു 'ലക്ഷ്വറി'യാണ്, വേലക്കാരായ നമുക്കുള്ളതല്ല' എന്നു പറഞ്ഞ് എന്നെയും കൂട്ടി.

സ്റ്റേഷനിലെത്തിയപ്പോൾ ഡിസ്ട്രിക്റ്റ് ട്രാഫിക് സൂപ്രണ്ടും മററുള്ളവരും മധ്യത്തിലായും ഡ്രൈവർമാരും ഫയർമാന്മാരും ഗാർഡുമാരും സ്റ്റേഷൻ ഉദ്യോഗസ്ഥരുമൊക്കെ ചുറ്റിലുമായി വളഞ്ഞ് വലിയ വാദമാണ്. അപ്പോഴാണ് ഗാന്ധിജി മരിച്ച വിവരം അറിഞ്ഞ ഡി.എം.ഇ.യും ഡി.ടി.എസും രാത്രി സ്റ്റേഷനിൽ എത്തിയിരിക്കുന്നുവെന്നും ഇരുവരും യാതൊരു കലാപവുമുണ്ടാകാതിരിക്കാൻ രാത്രിമുഴുവനും സ്റ്റേഷനിൽ

എത്തിയതായിരുന്നുവെന്നും മനസ്സിലായത്. അവരുടെ കർമനിഷ്ഠയെ ഞാൻ മനസ്സാ അഭിനന്ദിച്ചു. ആ കർമനിഷ്ഠയായിരുന്നു ഡി.എം.ഇ.യ്ക്ക് ഡ്രൈവർമാരോട് ജോലിചെയ്യുവാൻ ആവശ്യപ്പെടാനുള്ള ധൈര്യം നൽകിയത്. സ്വമേധയാ തോട്ടിപ്പണിയെടുത്തിരുന്ന ഗാന്ധിജിക്കാണ് തോട്ടിപ്പണിയെടുക്കാൻ നിങ്ങളും മടിക്കരുത് എന്ന് ശിഷ്യഗണങ്ങളോടു പറയാനുള്ള അധികാരം. എന്തു പറഞ്ഞിട്ടും ജനങ്ങൾ ജോലിക്കു പോകുവാനുള്ള ഒരുക്കമില്ല. അവരുടെ മുഖത്തുനോക്കി ശാസിക്കാൻ മനുഷ്യനായിട്ടുള്ള്വനും സാധിക്കയില്ല. അഞ്ചും മൂന്നും ഉള്ള ഘടാഘടിയന്മാരായ ഹിന്ദുസ്ഥാനിക്കാരുടെ കണ്ണിൽനിന്നു വെള്ളമൊഴു കുന്നത് ആരെയും കരയിക്കുന്ന ഒരു കാഴ്ചയാണ്. പക്ഷേ ഞങ്ങളുടെ ഡി.എം.ഇ കർമനിഷ്ഠയെ വ്യസനപ്രദർശനത്തെക്കാളും മേലെയായി കരുതിയിരിക്കുന്ന ഒരു കർമയോഗിയാണ്. ജനങ്ങൾക്ക് അയാളുടെ യുക്തിവാദമൊന്നും മനസ്സിലായില്ല. ബാപ്പുജി മരിച്ചിരിക്കുന്നു. ശവംകൂടി എടുക്കുന്നതിനുമുമ്പേ ജോലിക്കുപോകുകയോ? 'സ്വന്തം അച്ഛൻ മരിച്ചിട്ടുകൂടി ഇങ്ങനെയൊരു നെഞ്ചിടിപ്പുണ്ടായിട്ടില്ല സാർ' എന്നുത ന്നെയാണ് ഒരാൾ പറഞ്ഞത്. മറ്റുള്ളവരുടെയും വികാരം ഏകദേശം അതുതന്നെയായിരുന്നു. ധൈര്യപ്പെടുക എന്നു പ്രസംഗിക്കുന്ന ഡി.എം.ഇ യുടെ സ്വരം ഗദ്ഗദം നിറഞ്ഞതാണ്. അന്നവിടെ കൂടിയിരുന്നത് മുൻകൂട്ടി നിശ്ചയിച്ചിരുന്ന ഒരു അനുശോചനയോഗമായിരുന്നില്ല. എന്നാലും അവിടെ വച്ച് ആളുകൾ പറയുന്നത് നേരെ ഹൃദയത്തിൽനിന്നു വരുന്ന വാക്കുകളായിരുന്നു. ഒടുവിൽ ഡി.എം.ഇ കുഴങ്ങി . അല്പം ഒന്നു കണ്ണടച്ച്, ഏതോ ഒരു ഉദയം കിട്ടിയതുപോലെ ഉടനെ കണ്ണുകൾ തുറന്നു. നേത്രങ്ങൾ കൂടുതൽ തിളങ്ങിയതുപോലെയും മുഖത്ത് കൂടുതൽ പ്രഭ കൂടിയതുപോലെയും എനിക്കു തോന്നി.

'ഗാന്ധിജി ഇവിടെ ഉണ്ടായിരുന്നുവെങ്കിൽ എന്തായിരുന്നു ഉപദേശിക്കുക?' എന്നതായിരുന്നു അദ്ദേഹത്തിന്റെ ചോദ്യം. ജനങ്ങളുടെ മുഖഭാവം മാറി. ശരം കുറിക്കുകൊണ്ട് തറച്ചതിന്മേൽ അടിയേൽപ്പിക്കുക തന്നെ.

'പ്ലാറ്റുഫോറം ഒന്നു നോക്കൂ. ഈ പന്ത്രണ്ടു പ്ലാറ്റുഫോറത്തിൽ കൂടിയിട്ടുള്ള പുരുഷന്മാരെയും വൃദ്ധന്മാരെയും സ്ത്രീകളേയും കുട്ടികളെയും പന്ത്രണ്ടോ ഇരുപത്തിനാലോ മണിക്കൂറോളം ഇവിടെക്കി ടത്തി കഷ്ടപ്പെടുത്തുന്നത് മഹാത്മാവിന് ഇഷ്ടമുള്ള കാര്യമായിരിക്കുമോ? പറയിൻ!'

ഉത്തരം ആരും വാദിച്ചില്ലെങ്കിലും മുഖഭാവം വീണ്ടും മാറി. കണ്ണുകൾ തുടച്ചു. കർമോത്സുകത മുഖത്തു പ്രത്യക്ഷപ്പെട്ടു.

'നിങ്ങൾക്കു ജോലിചെയ്യുവാൻ മനശ്ശക്തിയില്ലെങ്കിൽ നിങ്ങൾ പുരുഷന്മാരല്ല. ഏതൊരാൾക്കുവേണ്ടിയാണോ നിങ്ങൾ ജോലിചെയ്യാതി

രിക്കുന്നത്, അയാൾക്കിഷ്ടമാകുമോ നിങ്ങളുടെ തീരുമാനമെന്ന് ആലോചിക്കുവിൻ. ഇന്നു ഞാൻ ഒരാളെയും നിർബന്ധിക്കുകയില്ല'. അഞ്ചു മിനിട്ട് സമയം തരാം എന്നു പറഞ്ഞു നിർത്തി വാച്ച് കയ്യിലെടുത്തു. മിനിട്ട് ഒന്നു കൂടി വേണ്ടിവന്നില്ല. ജോലിയെല്ലാം ചെയ്യാമെന്ന് എല്ലാവരും ഏറ്റു. ബാപ്പുജിയുടെ ശരിതന്നെയാണ് അവർ അനുസരിച്ചത്. ഡി.എം.ഇ.യുടേതായിരുന്നില്ല. ആളുകൾ പിരിഞ്ഞുപോകാൻ തുടങ്ങിയപ്പോൾ കൂട്ടത്തിലൊരുവൻ -

'സാർ, ഒരപേക്ഷ'.

'പറയൂ'

'ശവദാഹസമയത്ത്, വൈകുന്നേരം ഒരു ഇരുപതു മിനിട്ട് ഞങ്ങൾക്ക് ഒഴിവു തരണം'.

'സമ്മതിച്ചു, പൂർണസമ്മതം. 3.50 തുടങ്ങി 4.0 വരെ പത്തഞ്ഞൂറുനാഴികയുള്ള ഈ ഡിവിഷനിൽ ഒരൊററ ചക്രം ഉരുളുകയില്ല. ഇപ്പോൾ ജോലിക്കു പൊയ്ക്കൊള്ളുക'.

എല്ലാവരും പോയി.

എനിക്കു യാതൊരാധികാരവുമില്ലാത്തതാണ് ഈ ചെയ്തത്. വരുന്നതുവരട്ടെ എന്നു പറഞ്ഞ് ഡി.എം.ഇ എന്നെയും കൂട്ടി മടങ്ങി.

*(എം. ജയരാജ് എഡിറ്റു ചെയ്തതും മാതൃഭൂമി ബുക്സ് പ്രസിദ്ധീകരിച്ചതുമായ മാതൃഭൂമി മഹാത്മജി രേഖകൾ എന്ന പുസ്തകത്തിൽ നിന്ന്)*

# അക്രമരാഹിത്യം

അക്രമരാഹിത്യത്തിന്റെ മതം കേവലം ഋഷിമാരുടെയോ സന്യാസിമാരുടെയോ മാത്രമല്ല; അത് സാധാരണ ജനങ്ങളുടെ കൂടിയാണ്. അക്രമം മൃഗനീതിയെന്നതുപോലെ അക്രമരാഹിത്യം മനുഷ്യനീതിയാകുന്നു. മൃഗങ്ങളിൽ ആത്മവഞ്ചനയെന്നൊന്നില്ല; ശാരീരിക ശക്തിയാണ് അതിന്റെ നിയമം. എന്നാൽ മനഷ്യന്റെ അന്തസ്സ് കുറേക്കൂടി ഉന്നതമായ ഒരു നിയമത്തെ അനുസരിക്കാനാവശ്യപ്പെടുന്നു - ആത്മശക്തിയുടെ നിയമത്തെ.

ഗാന്ധിജി

(1948 ഒക്ടോബർ 03)

